


# മലങ്കരസഭ

ജനുവരി 1999



പരിശുദ്ധ ബസ്സേലിയോസ് ഗീവർഗീസ്
ദ്വിതീയൻ കാതോലിക്കാബാവാ



പരിശുദ്ധ ബസ്സേലിയോസ് ഔഗേൻ
പ്രഥമൻ കാതോലിക്കാബാവാ

സംയുക്ത
ഓർമ്മപ്പെരുന്നാൾ
ജനുവരി 3 , 4
തീയതികളിൽ
ദേവലോകം അരമന
ചാപ്പലിൽ
കൊണ്ടാടി



പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ്
പ്രഥമൻ കാതോലിക്കാബാവാ



# 35-ാം ഓർമ്മപ്പെരുനാൾ ആചരിച്ചു

## (3-1-'99)



പാവന സ്മരണയ്ക്കു മുമ്പിൽ ആദരാഞ്ജലികൾ

**Dr. George Thomas,**
**Dr. Grace Thomas,**
**Gem & Greg**
**South Africa**

# മലങ്കരസഭ


ദേവലോകം കോട്ടയം- 686038

ലക്കം: 1 പുസ്തകം 55

ജനുവരി 1999




**PATRON SAINT**




TYPESETTING: *ORBIT DTP, KOTTAYAM*


## എഡിറ്റോറിയൽ

### വഴിപിരിയലിനെതിരെ ശബ്ദിക്കും ഐക്യത്തിനായി ചെറുവിരൽ അനക്കുകയില്ല

സഭാസമാധാനത്തിനാഗ്രഹിച്ച ചിലർ അതിന് ഇന്നത്തെ സാഹചര്യത്തിൽ ഒരു മാതൃക നിർദ്ദേശിച്ചു; അബ്രഹാമിൻെറയും ലോത്തിൻെറയും വഴിപിരിയലിൻെറ മാതൃക. തങ്ങളുടെ ഭാവിതലമുറകളെ ഓർത്ത് സമാധാനത്തോടെ വഴിപിരിഞ്ഞ ആ മാതൃക സഭാന്തരീക്ഷത്തിൽ പ്രസക്തമാണെന്ന് പലരും, അല്ലെന്ന് ചിലരും പറഞ്ഞു.

വഴിപിരിയലല്ല, ഐക്യമാണ് വേണ്ടതെന്ന് പറഞ്ഞവരുടെ താത്വികാടിസ്ഥാനം ഉറപ്പുള്ളതു തന്നെ. അതിനു പിമ്പിൽ സഭയെക്കുറിച്ചുള്ള വിശാലദർശനവും ഉണ്ട്. ശലോമോൻെറ അടുക്കൽ തൻെറ കുഞ്ഞിനെ വെട്ടിമുറിക്കരുതെന്ന് അപേക്ഷിച്ച യഥാർത്ഥ അമ്മയുടെ വികാരം കൂടി ആ ഐക്യദാഹത്തിനു പിമ്പിൽ പലരും വായിച്ചു. വഴിപിരിയൽ നിർദ്ദേശിച്ചവർ വിശാലദർശനവും, സഭയോടു സ്നേഹവും ഇല്ലാത്തവരായി വ്യാഖ്യാനിക്കപ്പെട്ടു.

ഐക്യത്തിനുവേണ്ടി അത്രമാത്രം അഭിലഷിച്ചവരുടെ ആത്മാർത്ഥത കൂടി ഒന്നു ബോധ്യപ്പെടുത്തിയിരുന്നെങ്കിൽ! ഐക്യത്തിനുവേണ്ടി ആവേശംകൊണ്ടിട്ടെന്തേ, അതിനായി ഇത്രകാലമായിട്ടും ചെറുവിരൽപോലും അനക്കാതിരിക്കുന്നു? കോടതിയുടെ അവധികൾക്ക് കാതോർത്തിരിക്കുന്ന ഈ ഇരിപ്പ് എന്നുവരെ? സഭയെക്കുറിച്ച് വിശാലദർശനം ഉണ്ടെന്നു വിചാരിക്കുന്നവർ (മറ്റു പലർക്കും അത് ഇല്ലെന്നു വരുത്തിത്തീർക്കുന്നവരും ഇവർ തന്നെ) എന്തെല്ലാം തത്വചിന്ത പറഞ്ഞാലും, അവരെക്കൊണ്ട് ആകാവുന്ന അനുരഞ്ജനശ്രമങ്ങൾ നടത്താതിരിക്കുന്നിടത്തോളം ആ വിശാലതയുടെ മനഃശാസ്ത്രം സംശയാസ്പദമാണ്. വിലകുറഞ്ഞ, മേനിനോവാത്ത, മേനി പറച്ചിൽ കൈയടി വാങ്ങിയേക്കും; പക്ഷേ സഭാസമാധാനത്തിനായി ആഗ്രഹിച്ചു പ്രാർത്ഥിക്കുന്ന സാധാരണക്കാരനെ തൃപ്തിപ്പെടുത്തുകയില്ല.

കോടതിവിധിയിലൂടെ സമാധാനം എന്ന സങ്കല്പം ഒരു മിഥ്യയാണെന്ന് എല്ലാവർക്കും അറിയാമെന്നിരിക്കെ, നിയമക്കുരുക്കുകൾക്ക് ലോകാവസാനംവരെ നീളമുണ്ടാകും എന്ന് ബോദ്ധ്യപ്പെട്ടിരിക്കെ, മുരടിച്ച സഭാജീവിതത്തിൻെറ മറ്റൊരു നൂറ്റാണ്ടിലേക്ക് നാം പ്രവേശിക്കയാണ്. അവ്യക്തതയുടെ ഇരുണ്ട നൂറ്റാണ്ടുകൾ കടന്നുപോകുമ്പോൾ പലതും നമുക്കു നഷ്ടപ്പെട്ടുകഴിഞ്ഞിരിക്കും. ഏറ്റവും പ്രധാനമായി ഇളംതലമുറയെത്തന്നെ. പൈങ്കിളിയ്ക്കുവേണ്ടി സ്വർണ്ണകൂടുകെട്ടാൻ പലരും ശ്രദ്ധിച്ചു; പലതും ചെലവിട്ടു. പൈങ്കിളിയ്ക്ക് വിശപ്പുണ്ടോ? ദാഹമുണ്ടോ എന്നു മാത്രം ആരും ശ്രദ്ധിച്ചില്ല; അതിനായി ഒന്നും ചെലവിട്ടില്ല. സ്വർണ്ണക്കൂടുകെട്ടിയപ്പോഴേക്കും, പൈങ്കിളിയുടെ അസ്ഥിപഞ്ജരം മാത്രം അവശേഷിച്ചു!

പുതുവർഷത്തിൽ, ഒരു മോഹം. ഐക്യത്തിനായി ആവേശംകൊണ്ടവരുടെ, ചെറുവിരലിൻെറയെങ്കിലും അനക്കം കാണാൻ......

*ഫാ. ഡോ. ജേക്കബ് കുര്യൻ*

## ഇതളുകൾ



# സുവിശേഷസന്ദേശം

ധ്യാന പംക്തി

ഫാദർ റ്റി. ജെ. ജോഷ്വ

**ജനുവരി:10. ദനഹായിക്കു ശേഷമുള്ള ഒന്നാം ഞായറാഴ്ച മത്തായി: 4:12-22**

ദനഹാപ്പെരുന്നാളിനെ തുടർന്നുള്ള ഘട്ടത്തിന് ദനഹാക്കാലം എന്ന് സഭയുടെ ആരാധനാവത്സരത്തെ അടിസ്ഥാനമാക്കിപ്പറയുന്നു. യേശുക്രിസ്തുവിൻെറ മാമോദീസായ്ക്കുശേഷം ശിഷ്യന്മാരെ വിളിച്ചു ചേർക്കുന്ന സംഭവങ്ങളാണ് ഇക്കാലത്തെ ധ്യാനവിഷയം.

ഇതിൽ ആദ്യ ഞായറാഴ്ചത്തെ ഏവൻഗേലിയോൻ ഭാഗത്ത് രണ്ടു വിഷയങ്ങളാണുള്ളത്. ഒന്ന് യേശുവിൻെറ പ്രഥമപ്രസംഗവും; രണ്ട് യേശു പ്രഥമ ശിഷ്യന്മാരെ വിളിക്കുന്നതും.

യേശുവിൻെറ പ്രഥമപ്രസംഗം: യേശു തൻെറ പരസ്യ ശുശ്രൂഷ ആരംഭിക്കുന്നത് സ്വർഗ്ഗരാജ്യത്തെക്കുറിച്ചുള്ള പ്രസംഗവുമായിട്ടാണ്. അവിടുന്ന് പ്രഘോഷിച്ചു: "സ്വർഗ്ഗരാജ്യം സമാഗതമായി. നിങ്ങൾ മാനസാന്തരപ്പെടുക." സ്നാനപകയോഹന്നാൻെറ പ്രസംഗവിഷയവും ഇതുതന്നെ ആയിരുന്നു. പക്ഷേ ഒരു വ്യത്യാസമുണ്ട്. ദൈവരാജ്യം ആസന്നമായി എന്നു യോഹന്നാൻ പ്രസംഗിച്ചപ്പോൾ അത് സമാഗതമായി എന്നാണ് യേശു പ്രഘോഷിച്ചത്. യേശു തൻെറ ശിഷ്യന്മാരെ പ്രേഷിതവൃത്തിക്കയയ്ക്കുമ്പോൾ ഈ സന്ദേശം തന്നെ ഉത്ഘോഷിക്കുവാനാണ് അവിടുന്ന് നിർദ്ദേശിച്ചത്.

സ്വർഗ്ഗരാജ്യം: യേശുവിൻെറ പ്രഘോഷണങ്ങളിലും പ്രബോധനങ്ങളിലും എല്ലാം മുഴങ്ങിക്കേട്ട വിഷയം സ്വർഗ്ഗരാജ്യം (ദൈവരാജ്യം) എന്നുള്ളതായിരുന്നു. ആ വാക്കിൻെറ അർത്ഥം ദൈവത്തിൻെറ ഭരണം അഥവാ ആധിപത്യം എന്നാണ്. അല്ലാതെ ഏതെങ്കിലും രാജ്യത്തെയോ, പ്രദേശത്തെയോ അതു കുറിക്കുന്നില്ല. ദൈവത്തിൻെറ ഭരണം സ്ഥാപിതമാകുന്നത് അവിടുത്തെ അഭിഷിക്തനായ മശിഹായിൽ കൂടിയാണ്. അതായത് മശിഹായുടെ ദൗത്യം ദൈവരാജ്യം സ്ഥാപിക്കുക എന്നതു തന്നെ. അവിടുത്തെ ആഗമനത്തോടുകൂടി ദൈവരാജ്യത്തിൻെറ തുടക്കം കുറിച്ചു. മനുഷ്യഹൃദയങ്ങളിലാണ് ദൈവരാജ്യം ആരംഭിക്കുന്നത്. ദൈവേഷ്ടത്തിനും ദൈവഭരണത്തിനും ഓരോ വ്യക്തിയും വിധേയമാകുമ്പോൾ അവിടെ ദൈവരാജ്യാനുഭവം തുടങ്ങുകയായി. പൗലോസ് ശ്ലീഹാ വ്യക്തമാക്കുന്നു: "ദൈവരാജ്യം ഭക്ഷണവും പാനീയവുമല്ല, നീതിയും സമാധാനവും പരിശുദ്ധാത്മാവിൽ സന്തോഷവുമത്രേ." (റോമ. 14:17) അനീതിയെ നിർമ്മാർജ്ജനം ചെയ്യുന്നതും ശാന്തിയും സമാധാനവും കൈവരുത്തുന്നതും ദൈവരാജ്യത്തിൻെറ സാക്ഷാൽക്കാരമായി കരുതാം.

(2) ദൈവഭരണം ജീവിതത്തിൽ അനുഭവവേദ്യമാകണമെങ്കിൽ മാനസാന്തരത്തിൻെറ അവസ്ഥ ഉണ്ടാകണം. തിന്മയുടെയും അശുദ്ധിയുടെയും മാർഗ്ഗം ഉപേക്ഷിച്ച് ദൈവത്തിലേക്കു തിരിയുന്നതാണ് മാനസാന്തരം. അത് ജീവിതപരിവർത്തനത്തെക്കുറിക്കുന്നു. ഈ അനുഭവത്തിൽകൂടിയല്ലാതെ ആർക്കും ദൈവരാജ്യം സ്വായത്തമാക്കാവുന്നതല്ല. വീക്ഷണത്തിലും വിചിന്തനത്തിലും സമൂലമായ ഒരു പരിവർത്തനമാണ് ദൈവം ആവശ്യപ്പെടുന്നത്. പൗലോസ് ശ്ലീഹാ അഥേനയിൽ പ്രസംഗിച്ചപ്പോൾ പറഞ്ഞു: "അജ്ഞതയുടെ കാലങ്ങളെ ദൈവം ലക്ഷ്യമാക്കാതെ ഇപ്പോൾ എല്ലായിടത്തും എല്ലാവരും മാനസാന്തരപ്പെടണമെന്ന് മനുഷ്യരോട് കൽപ്പിക്കുന്നു." (അ: പ്ര: 17:30). പത്രോസ് ശ്ലീഹായും പ്രസ്താവിക്കുന്നു: "ആരും നശിച്ചുപോകാതെ എല്ലാവരും മാനസാന്തരപ്പെടുവാൻ ദൈവം ഇച്ഛിച്ച് നിങ്ങളോട് ദീർഘക്ഷമ കാണിക്കുന്നതേയുള്ളൂ." (2 പത്രോ. 3:9) സ്നാപകൻെറ സന്ദേശത്തിലും മാനസാന്തരത്തിൻെറ ഫലം കായിക്കുവാൻ ആവശ്യപ്പെടുന്നു. (മത്താ. 3:6)

(3) സ്വർഗ്ഗരാജ്യം പ്രസംഗിക്കുക മാത്രമല്ല കർത്താവ് ചെയ്തത്. അവിടുന്ന് ദൈവരാജ്യം ആവിഷ്ക്കരിക്കകൂടി ചെയ്തു. ആ ദൈവരാജ്യത്തിൻെറ പ്രഥമപൗരന്മാരായിട്ടാണ് ശിഷ്യന്മാരെ അവിടുന്ന് വിളിച്ചു ചേർത്തത്. പണ്ഡിതന്മാരെയോ, ധനവാന്മാരെയോ അല്ല അവിടുന്ന് തെരഞ്ഞെടുത്തത്. "ഉള്ളതിനെ ഇല്ലായ്മ ചെയ്യുവാൻ ലോകത്തിൽ കുലഹീനവും നികൃഷ്ടമായതും ഏതുമില്ലാത്തതും തെരഞ്ഞെടുത്തു; ദൈവസന്നിധിയിൽ ഒരു ജഡവും പ്രശംസിക്കാതിരിക്കേണ്ടതിനു തന്നെ." (1 കൊരി. 1:28,29) എന്നാൽ അവർക്ക് ഒരു യോഗ്യതയുണ്ടായിരുന്നു. കർത്താവിൻെറ വിളിയെ സ്വീകരിച്ച് സമ്പൂർണ്ണമായി സമർപ്പിക്കുവാൻ സന്നദ്ധരായി. കലപ്പയ്ക്കു കൈവച്ചിട്ട് പുറകോട്ടു തിരിഞ്ഞു നോക്കുന്നവൻ ദൈവരാജ്യത്തിനു യോഗ്യനല്ല എന്ന് മറ്റൊരവസരത്തിൽ കർത്താവ് കൽപ്പിക്കുകയും ചെയ്തു. ഇന്നും കർത്താവ് ആവശ്യപ്പെടുന്നത് കലവറ കൂടാതെ സമർപ്പണം നടത്തി ദൈവരാജ്യത്തിനുവേണ്ടി പ്രവർത്തിക്കുന്നവരെയാണ്.

**ജനുവരി: 17: ദനഹായുടെ ശേഷം രണ്ടാം ഞായറാഴ്ച യോഹ: 1:43-51**

ശിഷ്യന്മാരെ വിളിച്ചു ചേർക്കുന്ന വിഷയമാണ് ദനഹായിക്കുശേഷമുള്ള ഞായറാഴ്ചകളിൽ തെരഞ്ഞെടുത്തിട്ടുള്ളത് എന്നു നാം കണ്ടതാണ്. ഈ ദിവസത്തെ വായനയിൽ ഫീലിപ്പോസ്, നഥനയേൽ എന്ന രണ്ടു പേരെ വിളിക്കുന്ന സംഭവമുണ്ട്.

(1)ഫീലിപ്പോസ്: ഇദ്ദേഹത്തെപ്പറ്റി സമവീക്ഷണ സുവിശേഷങ്ങളിൽ ഒന്നുംതന്നെ പറയുന്നില്ല. ശ്ലീഹന്മാരുടെ പട്ടികയിൽ പേരുണ്ടെന്നു മാത്രം. എന്നാൽ യോഹന്നാൻെറ സുവിശേഷത്തിൽ പല പരാമർശങ്ങളുണ്ട്. അവ ഒരുമിച്ചു ചിന്തിക്കുമ്പോൾ ആ വ്യക്തിത്വത്തെ ആഴത്തിൽ മനസ്സിലാക്കുവാൻ സാധിക്കുന്നു.

അദ്ദേഹം പത്രോസിൻെറയും അന്ത്രയോസിൻെറയും സ്ഥലമായ ബേത്സയിദാക്കാരനാണ്. ഒരുപക്ഷേ

അവരുടെ സ്നേഹിതൻ ആയിരുന്നിരിക്കാം. അവരെപ്പോലെ യേശുവിന്റെ വിളി തൽക്ഷണം സ്വീകരിക്കുകയായിരുന്നു. ഒഴികഴിവുകൾ പറയാതെയും വ്യവസ്ഥ കൂടാതെയും യേശുവിന്റെ ശിഷ്യത്വം സ്വീകരിച്ചു. അങ്ങനെയുള്ളവരാണ് ദൈവരാജ്യത്തിനു അനുയോജ്യർ.

അവൻ അന്യരുമായി നല്ല സമ്പർക്കം പുലർത്തുന്നവനും കഴിയുമെങ്കിൽ അവരെ യേശുവിലേക്ക് ആനയിക്കുന്നവനുമായിരുന്നു. ഫീലിപ്പോസ് നഥനയേലിനെ കണ്ടപ്പോൾ യേശുവിനെക്കുറിച്ച് സംസാരിക്കുകയും അവനെ യേശുവിന്റെ അടുക്കലേക്കു കൊണ്ടുവരുകയും ചെയ്തു. തിരുവെഴുത്തുകളിൽ പറഞ്ഞിരിക്കുന്ന മശിഹായെ കണ്ടെത്തി എന്നു അവൻ സാക്ഷിക്കുമ്പോൾ, തിരുവെഴുത്തുകൾ അവൻ പഠിക്കുന്നവനും പരിശോധിക്കുന്നവനുമായിരുന്നു എന്നു വ്യക്തം. അങ്ങനെയുള്ളവർക്ക് യേശുവിനെക്കുറിച്ച് അറിയുവാനും അവിടുന്നുമായി സമ്പർക്കം പുലർത്താനും കഴിയുമെന്നുഓർക്കുക.

യേശുവിനെപ്പറ്റി അറിഞ്ഞ ഫീലിപ്പോസ് നിഷ്ക്രിയനായി വർത്തിക്കുകയല്ല, പ്രത്യുത യേശുവിനെപ്പറ്റി സാക്ഷ്യം നൽകി മറ്റുള്ളവരെ യേശുവിലേക്കു കൊണ്ടുവരുവാൻ പ്രവർത്തിക്കുന്നു. മറ്റൊരവസരത്തിലും ഈ സ്വഭാവം പ്രകടമാണ്. യറുശലേമിൽ പെരുനാളിൽ സംബന്ധിപ്പാൻ വന്ന വിജാതീയരായ യവനന്മാർ യേശുവിനെ കാണണമെന്ന ആഗ്രഹവുമായി സമീപിക്കുന്നത് ഫീലിപ്പോസിനെയാണ്. അവർ ഫീലിപ്പോസിനോടു പറഞ്ഞു: "സർ, ഞങ്ങൾക്കു യേശുവിനെ കൺമാൻ താല്പര്യമുണ്ട്. സൗമനസ്യത്തോടും സൗഹൃദത്തോടും വർത്തിക്കുന്ന സ്വഭാവമായിരിനാലാവണം യവനൻമാർ ഫീലിപ്പോസിനെ സമീപിച്ചത്. യേശുവിനെ അറിയാനും ബന്ധപ്പെടാനും താല്പര്യമുള്ള എത്രയോ പേർ നമ്മുടെ ചുറ്റിലുമുണ്ട്. അവരെ യേശുവിലേക്കു നയിക്കുവാനുള്ള ഉത്സാഹവും ശ്രമവും നമുക്കുണ്ടോ എന്നതാണ് ചോദ്യം.

(2) നഥനയേൽ: ഇദ്ദേഹത്തിന്റെ പേര് സമവീക്ഷണ സുവിശേഷങ്ങളിൽ പ്രത്യക്ഷപ്പെടുകപോലും ചെയ്യുന്നില്ല. എന്നാൽ നാലാം സുവിശേഷത്തിൽ ഒന്നിലധികം സന്ദർഭങ്ങളിൽ ഇദ്ദേഹത്തെപ്പറ്റി പരാമർശമുണ്ട്. ശിഷ്യന്മാരുടെ പട്ടികയിൽ നഥനയേലിന്റെ പേരു കാണുന്നില്ല. (മത്താ. 10:2-4) എന്നാൽ ബർത്തലോമേയി എന്ന ആളിനെ ഫീലിപ്പോസിന്റെ പേരിനുശേഷം കാണുന്നു. ബർത്തലോമേയി എന്ന പേരിന്റെ അർത്ഥം തൊൽമായിയുടെ പുത്രൻ എന്നാണ്. അദ്ദേഹത്തിന്റെ സ്വന്തം പേര് നഥനയേൽ (അർത്ഥം, ദൈവത്തിന്റെ ദാനം) എന്നായിരിക്കണം. യേശുവിന്റെ പുനരുത്ഥാനത്തിനുശേഷം കൂടിയിരുന്ന ശിഷ്യന്മാരുടെ കൂട്ടത്തിൽ നഥനയേലിന്റെ പേരും യോഹന്നാൻ നൽകുന്നു. (1:2)

നഥനയേലിന്റെ സ്വഭാവത്തിൽ കാണുന്ന രണ്ടു സവിശേഷതകൾ നമ്മുടെ ശ്രദ്ധയാകർഷിക്കുന്നു. ഒന്ന്, അവൻ മുൻവിധിയുള്ളവനാണ്. തന്റെ അയൽഗ്രാമമായ നസറേത്ത് ആരും അറിയാത്ത അപ്രധാനസ്ഥലമാണ്. അവിടെ നിന്ന് മശിഹാ വരത്തക്കവണ്ണം ആ സ്ഥലത്തിന് മാന്യതയൊന്നുമില്ല. ഈ മുൻവിധി നഥനയേലിനുണ്ടായിരുന്നു. എങ്കിലും "ഞാൻ പിടിച്ച മുയലിനു മൂന്നു കൊമ്പ്" എന്ന വിധത്തിൽ തന്റെ മുൻവിധിയിൽ ഉറച്ചു നിൽക്കുന്നില്ല. 'വന്നു കാണുക' എന്ന ഫീലിപ്പോസിന്റെ ക്ഷണമുണ്ടായപ്പോൾ മടികൂടാതെ അതു സ്വീകരിച്ചു. മുൻവിധികൾ പലതിനെക്കുറിച്ചും, പലരെക്കുറിച്ചും നമുക്കുണ്ടാകാം. എന്നാൽ അത് സത്യം കണ്ടെത്തുന്നതിൽ നിന്ന് നമ്മെ തടസ്സപ്പെടുത്തുന്നതിനോ പിന്തിരിപ്പിക്കുന്നതിനോ നാം അനുവദിച്ചുകൂടാ നഥനയേലിനെപ്പോലെ തുറന്ന മനസ്സും സമീപനവുമാണവശ്യം.

രണ്ട്, അവൻ കപടമില്ലാത്ത സാക്ഷാൽ യിസ്രായേല്യനായിരുന്നു. ഇതു അവനെപ്പറ്റിയുള്ള യേശുവിന്റെ സാക്ഷ്യമാണ്. സുതാര്യമായ വ്യക്തിത്വത്തെയും നിഷ്കളങ്കമായ ജീവിതത്തെയും യേശു ഏറ്റവും ബഹുമാനിച്ചു. എന്നാൽ കാപട്യത്തെ അവിടുന്നു ഏറ്റവും വെറുത്തു. അതുകൊണ്ടാണ് തന്റെ മൂർച്ചയുള്ള വിമർശനം പരീശന്മാർക്കെതിരെയുണ്ടായത്.

**ജനുവരി 24 ദനഹായിക്കുശേഷം മൂന്നാം ഞായറാഴ്ച**
**യോഹ. 3:1-12:**

യോഹന്നാന്റെ സുവിശേഷത്തിൽ മാത്രം പ്രത്യക്ഷപ്പെടുന്ന മറ്റൊരു കഥാപാത്രമാണ് നിക്കോദിമൂസ്. മൂന്നു പ്രാവശ്യം അദ്ദേഹത്തെപ്പറ്റി പരാമർശമുണ്ട്. ഒന്നാമത്തെ പ്രാവശ്യം നാം കാണുന്നത് മറ്റുള്ളവരുടെ വിമർശനത്തെ ഭയപ്പെടുന്ന ഭീരുവായ ഒരു വ്യക്തിയെ ആണ്. അതുകൊണ്ടാണ് തന്റെ സന്ദർശനം ആരും അറിയാതിരിക്കാൻ വേണ്ടി രാത്രി സമയത്ത് യേശുവിനെ സമീപിച്ചത്. യേശുവിന്റെ പ്രബോധനങ്ങളും അത്ഭുത പ്രവർത്തികളും നിക്കോദിമൂസിൽ വളരെ മതിപ്പുളവാക്കിയിരുന്നു. മറ്റു പരീശന്മാരൊക്കെ യേശുവിനെ ഒരു മരപ്പണിക്കാരനായി മാത്രം കണ്ടപ്പോൾ നിക്കോദിമൂസ്വിശ്വസിച്ചത്, "ദൈവത്തിന്റെ അടുക്കൽ നിന്ന് ഉപദേഷ്ടാവായി വന്നിരിക്കുന്നു" എന്നാണ്. ആ ബോധ്യമാണ് അയാളെ യേശുവിന്റെ സന്നിധിയിൽ എത്തിച്ചത്.

അയാളോടുള്ള യേശുവിന്റെ സംഭാഷണം വളരെ ശ്രദ്ധേയമാണ്. സമൂഹത്തിലുള്ള സ്ഥാനമാനങ്ങളോ വ്യക്തിപരമായ പാണ്ഡിത്യമോ ഒന്നും തന്നെ ദൈവരാജ്യത്തിൽ ഒരുവനെ വരുത്തുകയില്ല. അതിനാവശ്യം സമൂലമായ ഒരു പരിവർത്തനമാണ്; ഉയരത്തിൽ നിന്നുള്ള വീണ്ടും ജനനമാണ്. ഈ വിഷയത്തിലേക്കു നമുക്കു പിന്നീട് വരാം. നിക്കോദിമൂസിന്റെ ജീവിതത്തെ നമുക്കു പിന്തുടരാം. അയാൾ യേശുവിന്റെ ഒരു രഹസ്യ ശിഷ്യനായി തുടരുകയാണ്. ന്യായാധിപസംഘം ഒരിക്കൽ യേശുവിനെ പിൻപറ്റുന്നവർ ശപിക്കപ്പെട്ടവരാകുന്നു എന്നു വിലയിരുത്തിയപ്പോൾ നിക്കോദിമൂസിന്റെ ഒറ്റപ്പെട്ട ശബ്ദം യേശുവിന് അനുകൂലമായി ഉയർന്നു. അയാൾ പറഞ്ഞു: "ഒരു മനുഷ്യന്റെ മൊഴി ആദ്യം കേട്ട്, അവൻ ചെയ്യുന്നത് ഇന്നതു എന്ന് അറിഞ്ഞിട്ടല്ലാതെ നമ്മുടെ ന്യായപ്രമാണം അവനെ വിധിക്കുന്നുവോ?" എന്നു ചോദിച്ചു. യേശുവിനുവേണ്ടി ശബ്ദമുയർത്തിയ ഒരു രംഗമാണിത്. (യോഹ. 7:51)

പിന്നീട് നാം നിക്കോദിമൂസിനെ കാണുന്നത് തന്റെ ശിഷ്യത്വത്തിൽ വളർച്ച പ്രാപിച്ച ഒരു വ്യക്തി ആയിട്ടാണ്. ഭീരുത്വവും, അധൈര്യവും എല്ലാം നീങ്ങി യേശുവിന്റെ മൃതശരീരം ഏറ്റുവാങ്ങി സംസ്ക്കരിക്കുവാൻ അരിമത്യ യൗസേഫിനോടൊപ്പം പ്രവർത്തിക്കുന്നതായി കാണാം. (യോഹ. 19:38) പത്രോസ് തള്ളിപ്പ

റയുകയും, മറ്റു ശിഷ്യന്മാർ ഗുരുവിനെ വിട്ട് ഓടിപ്പോവുകയും ചെയ്ത സാഹചര്യത്തിലാണെന്നോർക്കണം നിക്കോദിമോസ് ധൈര്യപൂർവ്വം മുന്നോട്ടു വന്ന് ഗുരുവിന്റെ മൃതശരീരം ഏറ്റുവാങ്ങി സംസ്ക്കരിക്കുന്നത്. മാത്രമല്ല ഉചിതമായ വിധത്തിൽ സംസ്ക്കരിക്കുന്നതിന് വളരെധനം ചെലവാക്കി നൂറു റാത്തൽ സുഗന്ധക്കൂട്ടുകൊണ്ടുവരുകയും ചെയ്തു. കർത്താവിനു വേണ്ടി ചെലവിടുന്നതിന് മടിയില്ലെന്നല്ല, അതൊരു പദവിയും കർത്തവ്യവുമായി അദ്ദേഹം കരുതി. അവിടെയാണ് ശിഷ്യത്വത്തിന്റെ വളർച്ച നാം കാണുന്നത്.

ക്രിസ്തീയ പ്രമാണങ്ങളുടെ മുഖ്യ സത്യമാണ് കർത്താവ് നിക്കോദിമോസിനെ ഓർമ്മിപ്പിച്ചത്. അതായത് വീണ്ടും ജനനം. ക്രിസ്തീയ ജീവിതത്തിന്റെ തുടക്കമവിടെയാണ്. അത് എപ്രകാരം സംഭവിക്കുന്നു എന്നു കർത്താവു വ്യക്തമാക്കി. വെള്ളത്തിൽ നിന്നും ആത്മാവിൽ നിന്നും വീണ്ടും ജനിക്കണം. ഇതു വിശുദ്ധമാമോദീസായുടെ അനുഭവമാണ്. അവിടെ ദൃശ്യമായ വിധത്തിൽ വെള്ളവും അദൃശ്യമായ വിധത്തിൽ പരിശുദ്ധാത്മാവും പ്രവർത്തിക്കുന്നു. തന്മൂലം വീണ്ടും ജനനം - അത് ഉയരത്തിൽ നിന്നുള്ള ജനനവുമാണ്. സംഭവിക്കുന്നു. പൗലോസ് ശ്ലീഹാ മനസ്സിലാക്കിയതും പഠിപ്പിച്ചതും ഇതുതന്നെ. ക്രിസ്തുവിനോടു ചേരുവാൻ സ്നാനപ്പെടുന്നു. റോമ. 6:33. കൊലോ. 2:12, ഗലാ. 3:27. തീത്തോ. 3:6. വിശുദ്ധ മാമോദീസായിക്കൂടി ഒരുവൻ ക്രിസ്തുവിനോടും അവിടുത്തെ ശരീരമായ സഭയോടും ഐക്യപ്പെട്ട് പുതിയതും ആത്മാവിനാൽ നയിക്കപ്പെടുന്നതുമായ ഒരു ജീവിതാവസ്ഥയിലേക്കു പ്രവേശിക്കുന്നു. ആ അനുഭവത്തിൽ തുടരുകയാണ് ക്രിസ്തീയ ജീവിതത്തിൽ നാം ലക്ഷ്യമാക്കേണ്ട കാര്യം.

**ജനുവരി 31. ദനഹായിക്കുശേഷം നാലാം ഞായറാഴ്ച**
**മർക്കോ: 6:1-6.**

യേശുതന്റെ പരസ്യ ശുശ്രൂഷ ആരംഭിക്കുമ്പോൾ ആദ്യമായി ചെയ്തത് ശിഷ്യന്മാരെ വിളിച്ചു ചേർക്കുകയും അവരെ സഭയുടെ ബീജാങ്കുരമാക്കിത്തീർക്കുകയുമായിരുന്നു. ദൈവരാജ്യത്തിന്റെ സുവാർത്തയുമായി കർത്താവ് സ്വന്ത നഗരമായ നസറേത്തിലേക്കു വന്നു. അവിടെയാണല്ലോ കർത്താവിന്റെ ശൈശവും ബാല്യവും എല്ലാം കഴിച്ചത്. അവിടേക്കു തന്നെ വീണ്ടും വന്നപ്പോൾ ആരാധനയ്ക്കായി സുനഗോഗിൽ പോയി. തിരുവെഴുത്തിനെ ആധാരമാക്കി അവിടുന്നു പ്രബോധനം നടത്തി. അതു സമ്മിശ്ര പ്രതികരണമുളവാക്കി: "ഈ മനുഷ്യന് ജ്ഞാനം എവിടെ നിന്നു കിട്ടി? എന്തൊരു ജ്ഞാനമാണ് ഇയാൾക്ക് ലഭിച്ചിരിക്കുന്നത്? ഇയാൾ എങ്ങനെയാണ് അത്ഭുത പ്രവർത്തികൾ ചെയ്യുന്നത്?.... ഇങ്ങനെ പറഞ്ഞുകൊണ്ട് അവർ യേശുവിനെ അവഗണിച്ചു കളഞ്ഞു."

മറ്റു നഗരങ്ങളിൽ യേശുവിനു ലഭിച്ച സ്വീകരണമല്ല സ്വന്ത നഗരങ്ങളിൽ ലഭിച്ചത്. ഇവിടെ പുച്ഛവും പരിഹാസവുമായിരുന്നു തന്നെ നേരിട്ടത്. അവിടുത്തെ ഉപദേശവും അത്ഭുതപ്രവൃത്തികളും അവരിൽ വിശ്വാസമുളവാക്കിയില്ല; മറിച്ച് പുച്ഛവും അവഗണനയുമായിരുന്നു. എന്തുകൊണ്ടാണ് ഇങ്ങനെ സംഭവിച്ചത്? ചില കാരണങ്ങൾ ചൂണ്ടിക്കാണിക്കാൻ കഴിയും.

(1) അസൂയ അവരുടെ കണ്ണുകളെ കുരുടാക്കി. അടുത്ത കാലം വരെ അവരുടെ ഇടയിൽ ഒരു സാധാരണക്കാരനെപ്പോലെ ജീവിച്ചു പ്രവർത്തിച്ചവനാണ് യേശു. എന്നാൽ ഇപ്പോൾ അസാധാരണമായ പ്രബോധനപാടവം നേടിയിരിക്കുന്നു. അവരുടെ പ്രഖ്യാപിത ധർമ്മോപദേഷ്ടാക്കളെപ്പോലെയല്ല, ആധികാരികമായി ഉപദേശിക്കുന്നു. മാത്രമല്ല രോഗികളെ സുഖപ്പെടുത്തുന്നു; ഭൂതഗ്രസ്തരെ സ്വസ്ഥരാക്കുന്നു.

ഇക്കാര്യങ്ങൾ അംഗീകരിക്കാൻ അവരുടെ അസൂയ നിറഞ്ഞമനസ്സ് അവരെ അനുവദിച്ചില്ല. അസൂയ ആരുടെ മനസ്സുകളെ ബാധിച്ചാലും അവർ വസ്തുതകളെ നേരാംവണ്ണം കാണാൻ കഴിയാത്തവരായിത്തീർന്നു പോകും. നമുക്കില്ലാത്ത കഴിവുകളോ നന്മയോ മറ്റൊരാളിൽ നാം ദർശിച്ചാൽ നമ്മുടെ പ്രതികരണം സന്തോഷവും അഭിനന്ദനവുമാണോ? അതോ അസൂയ പൂണ്ട് വിമർശിക്കുകയാണോ? നസ്രേത്തുകാരുടെ പ്രമാദം ഇന്നു നമുക്കും സംഭവിക്കുന്നില്ലേ?

(2) ഉപരിപ്ലവമായ അറിവ്: നസ്രേത്തുകാർക്ക് മറ്റാരെയുംകാൾ യേശുവിനെയും, ജനിച്ചു വളർന്ന കുടുംബത്തെയും കുടുംബാംഗങ്ങളെയും അറിയാം. അത് അവർ വെളിപ്പെടുത്തുകയും ചെയ്യുന്നു. മാതാവിനെയും പിതാവിനെയും അറിയാം; സഹോദരികളെയും സഹോദരങ്ങളെയും പേര് പറഞ്ഞ് അറിയാം; യേശുവിന്റെ തൊഴിലെന്തായിരുന്നു എന്നും അവർക്കറിയാം. ഒരാളിനെ കുറിച്ച് നേടാവുന്ന ബാഹ്യമായ എല്ലാ അറിവുകളും അവർക്കുണ്ട്. അതിൽ കവിഞ്ഞ ഒരറിവ് അവർക്കു ലഭിക്കാതെപ്പോയി.

ഇന്നും യേശുവിനെപ്പറ്റി ഗവേഷണം നടത്തുന്നവരും അക്കാലത്തെ ചിന്താധാരകളും സാംസ്കാരിക പശ്ചാത്തലവുമെല്ലാം അറിഞ്ഞെന്നുവരാം. എങ്കിലും യേശുവിനെ അവിടുന്നായിരിക്കുന്ന രീതിയിൽ ഗ്രഹിക്കാൻ കഴയാതവണ്ണം അന്ധത ബാധിച്ചവരായിപ്പോകുന്നു.

(3) മുൻവിധി വരുത്തുന്ന അന്ധത: നസറേത്തുകാർക്ക് യേശുവിനെപ്പറ്റി മുൻവിധിയുണ്ട്. ഇവനാര്? മറിയാമിന്റെയും യൗസേഫിന്റെയും മകനല്ലേ? മരപണി ചെയ്ത് ഉപജീവനം ചെയ്യുന്നവനല്ലേ? എങ്ങനെ അവന് ഈ ഔന്നത്യം ലഭിക്കുവാൻ കഴിയും?

മുൻവിധിയോട് ഒരാളിനെ അഥവാ ഒരു സംഭവത്തെ നാം വിക്ഷിച്ചാൽ യാഥാർത്ഥ്യം ഗ്രഹിക്കാൻ കഴിയാതെപ്പോകും, നമ്മുടെ നിഗമനങ്ങളും ധാരണകളും എല്ലാം മുൻവിധിയുടെ നിറം പിടിച്ചതായിത്തീർന്നുപോകും. അതുകൊണ്ട് മുൻവിധിയുടെ മാറാല മാറ്റി സത്യം ഗ്രഹിക്കുവാൻ തുറന്ന മനസ്സും സമീപനവുമാണാവശ്യം.

(4) അമിതമായ അടുപ്പം സത്യം കാണുന്നതിൽ പ്രതിബന്ധമാണ്. (Femilarity Breeds Contempt) മറ്റു ജനങ്ങളെക്കാൾ അധികമായി നസ്രേത്തുകാർക്ക് യേശുവിനെ അറിയാനും പരിചയപ്പെടുവാനും സാധിച്ചിട്ടുള്ളതാണ്. എന്നാൽ ഈ അടുപ്പം തന്നെ ഒരു പ്രതിബന്ധമായിത്തീരുകയായിരുന്നു.

നസ്രേത്തുകാരുടെ പരാജയം നമ്മെയും ബാധിക്കാം. വേദപുസ്തകം വായിക്കുമ്പോൾ, വിശുദ്ധകുർബ്ബാനയിൽ സംബന്ധിക്കുമ്പോഴൊക്കെ നിത്യപരിചയം കൊണ്ട് അത്ഭുതാദരങ്ങളോടെ അവയെ സമീപിക്കാൻ കഴിയാതെ പോകാം.

# REMEMBER ST. JOHN THE BAPTIST

**(The Feast of St. John the Baptist). Jan 7**

**Fr. P.M.Zachariah, Pallickaparambil**

The final preparation of the chosen people was the preaching of John the Baptist, which is narrated at the beginning of each of the four gospels.

John the Baptist was the last of the long line of Jewish prophets; and he was more than a prophet (Matt 11:10). He was the immediate forerunner of the Saviour, preparing his way. He was sent, in the days of the Messiah, to prepare the people for the salvation and the judgement that were at hand.

He came with a message that men should repent. The heart of the people still needed to be prepared for Christ.Repent ye, he cried, for the kingdom of heaven is at hand.(Matt.3:2)

He taught that the coming of the Saviour would mean the coming of divine judgement upon the nation. As wheat is separated from chaff in the threshing-floor; so those who repented, and therefore were able to welcome Christ, would be seperated from those who rejected him. Repentance was necessary, else the coming of the Saviour would not be for joy and blessing, but would bring upon them the infliction of the wrath of God.

He taught them that they could not rely for their salvation on their privileged position as children of the covenant in which they fondly trusted. Think not to say, We have Abraham as our father. Nothing but personal repentance could prepare each one for the kingdom of God.

And by repentance St. John the Baptist meant three things. (1) Conversion, a change of mind, turning from their own ways to the ways of God (2) the humbling of their pride by open confession of their sins, and submission to the baptism of repentance. This baptism was only an outward sign of conversion; the Christian sacrament of baptism was not yet. He taught: The cometh one that is mightier that I, he shall baptise you with the Holy Ghost and with fire(Matt.3.11) (3) repentance meant a new life of rightousness and unselfishness in their daily dealings with one another.(Luke 3: 10-14).Christian repentance, as we shall see, includes all these, but more than these.

The result of St.John's mission was that many of the people, and even the outcast sinners, heeded God's warning spoken by him, but the Pharises, the leaders of the Jewish religion, and the Saddncees, the leaders in political and social life, remained still in their proud impenitence. (Matt. 21: 31,32). Already God's judgement was begun.

Then it was shown to St.John that the promised Saviour whom he had been proclaiming was none other than the Holy Jesus whom he had known from childhood. St.John pointed out Jesus to his own followers, saying Behold the Lamb of God, which taketh away the sin of the world.(John 1:29)

And then the work of the forenunner was finished. God's work of the preparation was done. God was with man. Those who rejected him would do so through their own fault.

---

**For Favours Received**



Annamma Paulose Thengeli

**For Favours Received**



Mrs. Varghese Kottarakara

രോഗശാന്തിക്ക്



പി.കെ. കോശി ചക്കുവരയ്ക്കൽ

**For Favours Received**





**Jessy, Ittarsi**

ഉദ്ദിഷ്ടകാര്യസാദ്ധ്യത്തിന്



ഒരു വിശ്വാസി, കുവൈറ്റ്.

# ദൈവവേലയ്ക്കു താത്പര്യം പോകണമോ?

ഫാ. ഒ. തോമസ്

കൗൺസലറുടെ പംക്തി

*ചോദ്യം: 32 വയസ്സുള്ള എനിക്ക് ഭാര്യയും രണ്ടു കുഞ്ഞുങ്ങളുമുണ്ട്. വിവാഹത്തിനുമുൻപും പിന്നീടും, മദ്യപാനം, വ്യഭിചാരം തുടങ്ങിയ തിന്മകൾ ഞാൻ ചെയ്തിട്ടുണ്ട്. എന്നാൽ സ്നേഹവാനായ ദൈവം ഇന്ന് എനിക്ക് വലിയ വിടുതൽ തന്നിരിക്കുന്നു. ദൈവത്തോടു ചേർന്നു ജീവിക്കാനുള്ള താല്പര്യമാണ് ഇപ്പോൾ. ഇവിടെ ചെറിയ ഒരു ജോലിയുണ്ട്. ഭാര്യയും കുഞ്ഞുങ്ങളും സംതൃപ്തമായി നാട്ടിൽ കഴിയുന്നു. ജോലി കഴിഞ്ഞാൽ വേദപുസ്തകവായനയും, പ്രാർത്ഥനയുമായി കഴിയുന്നതിലാണ് ഏറെ സന്തോഷം. ചെറിയ പ്രാർത്ഥനാ യോഗങ്ങളിൽ സംബന്ധിക്കുകയും വലിയ പഠിപ്പില്ലാത്ത ഞാൻ ദൈവവചനത്തിൽനിന്ന് സംസാരിക്കുകയും ചെയ്യത്തക്കവിധം ദൈവം തമ്പുരാൻ കൃപനൽകുകയും ചെയ്യുന്നു. ഇനിമുതൽ മുഴുവൻ സമയവും ഒരു സുവിശേഷകനായി ദൈവവേല ചെയ്യണമെന്ന് ഉള്ളിൽ ആഗ്രഹമുണ്ടാകുന്നു. അതുകൊണ്ടാകാം ജോലിക്കുപോകുവാൻ ഉത്സാഹം തോന്നുന്നില്ല. ഈ അവസ്ഥയിൽ ഞാൻ എന്തു ചെയ്യണം?*

മാത്യു, മസ്ക്കറ്റ്.

തിന്മപ്പെട്ട ഒരു ജീവിതത്തിൽ നിന്ന് മാനസ്സാന്തരത്തിന്റെ ഒരു പാതയിലേക്കു പ്രവേശിക്കുകയും അതിൽ ആത്മീയമായി സന്തോഷിക്കുകയും ചെയ്യുന്നു എന്നറിയുന്നതിൽ വളരെ സന്തോഷം. ഇപ്പോഴത്തെ മാനസിക പ്രതിസന്ധിയിൽ ഒരു തീരുമാനമെടുക്കുവാൻ താഴെ പറയുന്ന ഒരു വിശകലനം പ്രയോജനപ്രദമാകുന്നതാണോ എന്ന് പരിശോധിക്കണം. അതായത് നാഴികമണിയുടെ പെൻഡുലം ആടുന്നതുപോലെ, ഒരു സമയത്ത് ദൈവത്തിൽ നിന്നകന്ന് ഒരറ്റത്തേക്കു നിങ്ങൾ നീങ്ങി. അതിനു പ്രായശ്ചിത്തം ചെയ്യുവാൻ നിങ്ങളുടെ മനസ്സ് ആഗ്രഹിക്കുന്നുണ്ടാവാം. അതുകൊണ്ട് മുഴുവൻ സമയസുവിശേഷകനായി, ജീവിതത്തെ മറ്റേഅറ്റത്തേക്ക് കൊണ്ടുവരുവാൻ നിങ്ങൾ ആഗ്രഹിക്കുന്നു. അതുപോലെ തിന്മയിൽ ജീവിച്ചപ്പോഴും നിങ്ങൾ അതിൽ ഉത്സാഹം കണ്ടെത്തി. ഇപ്പോൾ നന്മയിലേക്ക് വന്നപ്പോൾ അതിലും മുഴുവനായ ആനന്ദം കണ്ടെത്തുവാൻ നിങ്ങൾ ആഗ്രഹിക്കുന്നു. ആത്മീയസന്തോഷം എന്ന് ഇതിനേപ്പറ്റി പറയാമെങ്കിലും, ജീവിതത്തിന്റെ ഉത്തരവാദിത്വം നിർവഹിക്കേണ്ടിവരുന്നതിലുള്ള കഷ്ടപ്പാടുകളിൽ നിന്നുള്ള ഒളിച്ചോട്ടമായും ഇതിനെ വ്യാഖ്യാനിക്കാം. അതിനാൽ സ്വയം ഈ കാര്യത്തിൽ തീരുമാനമെടുക്കാതെ നിങ്ങളുടെ പങ്കാളിയുമായി ഈ വിഷയം, മനസ്സുതുറന്ന് ചർച്ച ചെയ്യുക. നിങ്ങൾ പൂർണ്ണസമയസുവിശേഷകനായി മാറുന്നതുമൂലം, ഭാര്യയുടെയും കുഞ്ഞുങ്ങളുടെയും ജീവിതം എന്തായിത്തീരും. നിങ്ങൾക്ക് ആത്മീയസന്തോഷം ലഭിക്കുന്നതുപോലെ, ഭാര്യയ്ക്കും കുഞ്ഞുങ്ങൾക്കും നിങ്ങളുടെ തീരുമാനംമൂലം സന്തോഷം ലഭിക്കുമോ? നിങ്ങളെ പൂർണ്ണമായും സാമ്പത്തികമായി ആശ്രയിച്ചുകഴിയുന്ന കുടുംബമാണെങ്കിൽ ഇനിയുള്ള അവരുടെ കാര്യം എങ്ങനെയായിരിക്കും? ആത്മീയതയുടെ മറവിൽ, നിങ്ങളുടെ ജോലിതരുന്ന കഷ്ടപ്പാടുകളിൽനിന്ന് മോചനം ആഗ്രഹിക്കുകയാണോ? അതോ കഷ്ടപ്പാടില്ലാത്ത ഒരു ഉപജീവനമാർഗ്ഗമായിമുഴുവൻ സമയ സുവിശേഷത്തെ നിങ്ങൾ കാണുന്നുണ്ടോ? ഈവക ചോദ്യങ്ങൾക്ക് തൃപ്തികരമായ ഉത്തരം ആത്മവഞ്ചനകൂടാതെ സ്വയമായും, പങ്കാളിയുമായും ചർച്ചചെയ്ത് തീരുമാനിക്കണം. ഇപ്പോഴത്തെ പരിതസ്ഥിതിയിൽ, നിങ്ങളുടെ കുടുംബത്തെ പരിപാലിക്കാനുള്ള ചുമതല ദൈവംതമ്പുരാൻ നിങ്ങളെ ഏൽപ്പിച്ചിട്ടുള്ളതാണ്. അത് ഭംഗിയായി നിർവഹിച്ചുകൊണ്ട്, അതോടൊപ്പം സുവിശേഷപരമായ പ്രവർത്തനങ്ങളും നടത്തുന്നതാണ് കരണീയമെന്ന് എനിക്കു തോന്നുന്നു.

# പുത്തൻകാവിൽ ഗീവറുഗീസ് മാർ പീലക്സീനോസ് ജീവിതവും സംഭാവനകളും II

അഡ്വ: പി.സി. മാത്യു, പുലിക്കോട്ടിൽ, കുന്നംകുളം

### കർമ്മകുശലത

പ്രവർത്തിയെ പ്രാർത്ഥനക്കു തുല്യം തിരുമേനി കരുതി. പള്ളികൾ സന്ദർശിക്കുമ്പോൾ മെത്രാന്മാർ സാധാരണ ചെയ്യാത്ത സംഗതികൾ തിരുമേനി ചെയ്തെന്നു വരും. വിരികൾ നേരെയിടുക, മെഴുകുതിരിക്കാലുകൾ ക്രമമായി വെക്കുക; കസേരകൾ, പീഠങ്ങൾ മുതലായ യഥാസ്ഥാനങ്ങളിൽ വെക്കുക, "കർത്താവേ പ്രാർത്ഥന കേട്ട്" എന്ന ഗീതം ചൊല്ലിക്കൊടുക്കുക മുതലായ ശുശ്രൂഷക്കാരുടെ ജോലികൾ അദ്ദേഹം ചെയ്യുന്നത് കണ്ടിട്ടുണ്ട്. ചിലപ്പോൾ പള്ളി മണി അടിച്ചെന്നു വരും.

വിദ്യാഭ്യാസസ്ഥാപനങ്ങളുടെ അംഗീകാരം നേടിയെടുക്കാൻ ഗവർമെന്റ് ആഫീസുകളിൽ കയറി ഇറങ്ങാൻ യാതൊരുമടിയും തിരുമേനികാണിക്കാറില്ല. തിരുവനന്തപുരത്ത്പോയി ദിവാനെ നേരിട്ട്കണ്ട് കാര്യം പറയാൻ പലതവണ പോയിട്ടുണ്ട്. സ്വാതന്ത്ര്യപ്രാപ്തിക്കുശേഷം സിക്രട്ടേറിയറ്റിൽ മന്ത്രിമാരെ കാണാൻ ഊഴം കാത്തു തിരുമേനി ക്ഷമയോടുകൂടി ഇരിക്കും. ഇതെല്ലാം തന്റെ അന്തസ്സിന് ചേരാത്ത പണിയാണെന്ന് തിരുമേനി കരുതിയിട്ടില്ല.

ഏതു ജോലിയിൽ ഏർപ്പെട്ടാലും മന്ദഗതി അദ്ദേഹത്തിനു തീരെ ഇഷ്ടമല്ലായിരുന്നു. ആ ജോലി എത്രയും പെട്ടെന്നു ചെയ്തു തീർക്കുന്നതിൽ അദ്ദേഹം ആഹ്ളാദം കണ്ടെത്തി. യാത്ര ചെയ്യുമ്പോൾ കാറിന് നല്ല സ്പീഡ് വേണമെന്ന് നിർബന്ധമായിരുന്നു. തിരുമേനി ഉപയോഗിച്ചിരുന്ന പഴയ കാറിന് വലിയ വേഗതയിൽ പോകാനുള്ള ശക്തി ഉണ്ടായിരുന്നില്ല. അതിന്റെ മാക്സിമം സ്പീഡിൽ ഓടിക്കാൻ ഇടയ്ക്കിടെ ഡ്രൈവറോട് പറയും. ഇതുമൂലം അപകടവും സംഭവിച്ചിട്ടുണ്ട്. ഒരിക്കൽ കുന്നംകുളത്ത് വന്നപ്പോൾ, കുന്നംകുളം-തൃശൂർ റോഡിൽ ചൂണ്ടൽപാടത്ത് വെച്ച് കാർപാടത്തേക്ക് മറിഞ്ഞു. ദൈവകൃപകൊണ്ട് കാറിന് ചില്ലറ കേടുപാടുകൾ പറ്റിയതല്ലാതെ തിരുമേനിക്കും, ഡ്രൈവർക്കും പരുക്കൊന്നും പറ്റിയില്ല.

### കായികവേലകളിൽ തല്പരൻ

മാർ പീലക്സിനോസ് തിരുമേനി നല്ലൊരു കളിക്കാരനായിരുന്നു. ബാഡ്മിന്റൺ, വോളി, ഫുഡ്ബോൾ മുതലായവ കളിക്കുമായിരുന്നു. ഒരിക്കൽ കാതോലിക്കാബാവായുടെ ശ്രദ്ധയിൽ ഇതുപെടാൻ ഇടയായി. ബാവാ മെത്രാച്ചനെ ശാസിച്ചു. വ്യയാമം പോരെന്നു തോന്നുന്നുണ്ടെങ്കിൽ പള്ളിക്കകത്ത് കൂടുതൽ തവണ കുമ്പിട്ടാൽ മതിയെന്ന് ഉപദേശിച്ചു. നന്നായി നീന്താനും തിരുമേനിക്ക് അറിയാമായിരുന്നു. ശാസ്താംകോട്ട ശുദ്ധജലതടാകത്തിൽ ഇറങ്ങി ദീർഘനേരം നീന്താറുണ്ട്. സൈക്കിൾ ചവിട്ടാൻ ബഹുകമ്പമായിരുന്നു. നാട്ടിൽ ഇറങ്ങി സൈക്കിൾ ചവിട്ടിയാൽ ആളുകൾ എന്തു പറയുമെന്നു കരുതി ചവിട്ടാറില്ല. എന്നാൽ സെറാമ്പൂരിൽ സെനറ്റ് മീറ്റിങ്ങിന് പോകുമ്പോൾ പുതിയ സൈക്കിൾ വാടകക്കെടുത്തു ദീർഘദൂരം ചവിട്ടുമായിരുന്നു.

മാക്കാംകുന്ന്സ്കൂൾ ആരംഭിച്ച ഘട്ടത്തിൽ പല അവസരങ്ങളിലും ഓട് എടുത്തുകൊടുക്കുക, പുരപ്പുറത്ത് കയറി ഓട് ഇടുക മുതലായജോലികൾ ചെയ്തിരുന്നു. ഒരിക്കൽ സഭയിൽപ്പെട്ട ഒരു ഉയർന്ന ഗവൺമെന്റുദ്യോഗസ്ഥൻ തിരുമേനിയെ കാണാൻ ചെന്നു. കൈകൾരണ്ടും ഓടുകൾകൊണ്ട് നിറഞ്ഞിരിക്കുന്ന തിരുമേനി, കൈമുത്താൻ അക്ഷമത കാണിച്ച സഭാഭക്തന് ഓടുഭാരത്താൽ മടങ്ങിയിരുന്ന കൈമുട്ടുനീട്ടിക്കൊടുത്തു.

### സ്വഭാവശൈലി

സന്ദർഭോചിതമായി പെരുമാറുന്നതിനുള്ള തിരുമനസ്സിലെ കഴിവ് പ്രസിദ്ധമാണ്. മാർത്തോമ്മാ സഭയിലെ ഏബ്രഹാം മാർത്തോമ്മാ വലിയ മെത്രാപ്പോലീത്താ പെട്ടെന്ന് കാലം ചെയ്തു. മാർത്തോമ്മാ സഭയിൽ അന്ന് വേറെ രണ്ട് മെത്രാന്മാർ മാത്രമെ ഉണ്ടായിരുന്നുള്ളൂ. ആ രണ്ടുപേരും സ്ഥലത്തുണ്ടായിരുന്നില്ല. മരണവാർത്തകേട്ടഉടനെ മാർ പിലക്സിനോസ് തിരുമേനി മൃതദേഹം സന്ദർശിക്കുകയും ശവസംസ്ക്കാര ശുശ്രൂഷയുടെ പ്രാരംഭചടങ്ങുകൾ നിർവ്വഹിക്കുകയും ചെയ്തു. ഇതും ഒരു ചരിത്രസംഭവമായിരുന്നു. യാക്കോബായ മെത്രാന്മാർ മാർത്തോമ്മാ മെത്രാന്മാരെ സന്ദർശിക്കുകയോ, കുശലം പറയുകയോ ചെയ്യാത്ത കാലത്താണ് ഇത് സംഭവിച്ചത്. തീവ്രവാദികളായ ചില മാർത്തോമ്മാക്കാർക്ക് ഇത് രസിച്ചില്ല. ഓർത്തഡോക്സ് സഭയിലെ മെത്രാന് കാനോനികമായി ചെയ്യാൻ അവകാശമില്ലാത്ത ഒരു കൃത്യമായിരുന്നു പീലക്സിനോസ് തിരുമേനി ചെയ്തത്. പക്ഷെ ആരും ഈ കാര്യത്തിൽ തിരുമേനിയെ ചോദ്യം ചെയ്തില്ല. തിരുമേനി തുടങ്ങിവെച്ച പാരമ്പര്യം ഇന്ന് സർവ്വസാധാരണമായിട്ടുണ്ട്.

ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് ബാവാ മഞ്ഞനിക്കരവെച്ച് ഹൃദ്രോഗം നിമിത്തം പെട്ടെന്ന് കാലം ചെയ്തു. അവിടെയും ആദ്യം ഓടി അണഞ്ഞത് മാർ പീലക്സിനോസ് തിരുമേനിയായിരുന്നു. പാത്രിയർക്കീസ് ഭാഗത്തെ സിംഹക്കൂട്ടിലേക്കാണ്. അദ്ദേഹം കടന്നുചെന്നത്. പാത്രിയർക്കീസ്ബാവായുടെ കൂടെവന്ന ശീമറമ്പാമാരുടെ മുമ്പാകെ ധൂപക്കുറ്റിവീശി പ്രാർത്ഥനകൾചൊല്ലി. ശവസംസ്കാര ശുശ്രൂഷയുടെ ആദ്യഭാഗം നിർവ്വഹിക്കുകയും ചെയ്തു. പിന്നീട് അമേരിക്കയിൽ പാത്രിയർക്കീസ് ഭാഗത്തെ മെത്രാപ്പോലീത്തയായി സേവനമനുഷ്ഠിച്ച ശമുവേൽ മാർ അത്താനാസിയോസും, അന്ത്യോഖ്യപ്രതിനിധിയായി മഞ്ഞനിക്കരെ പാത്രിയർക്കീസിനെപ്പോലെ കഴിഞ്ഞുവന്നിരുന്ന യൂലിയോസ് മെത്രാച്ചനും അന്ന് റമ്പാന്മാരായി പാത്രിയർക്കീസ് ബാവായോട് കൂടെ വന്നിരുന്നു. അവരാരും മാർ പീലക്സിനോസ് തിരുമേനിയെ തടഞ്ഞില്ല. അവരുടെ മനസ്സിൽ ഭയത്തിന്റെ ഒരു വെള്ളിടിവെട്ടിക്കാൻ മാർ പീലക്സിനോസ് തിരുമേനിയുടെ സന്ദർശനം കാരണമാവുകയും ചെയ്തു. അതിന്റെ

ഫലമായി പാത്രിയർക്കീസ് ബാവായുടെ മൃതശരീരത്തിൽ അണിഞ്ഞിരുന്ന വിലപിടിപ്പുള്ള സ്വർണ്ണമാലകളും, കുരിശുകളും, രത്നം പതിച്ചപതക്കങ്ങളും, സ്വർണ്ണസ്ലീബായും, സ്വർണ്ണംകൊണ്ടുള്ള ഇരട്ടപ്പത്തിയുള്ള അംശവടിയും മലങ്കരയിൽ വന്ന് പള്ളി സന്ദർശനവേളയിൽ കിട്ടിയ വലിയൊരു സംഖ്യകൈമുത്തു പണവും മറ്റും എത്രയുംപെട്ടെന്ന് എടുത്തുമാറ്റി. മഞ്ഞനിക്കരയിൽ നിന്നും ഇല്ലം കടത്തി. കുന്നംകുളം പനക്കൽ തറവാട്ടിലാണ് അവ കൊണ്ടുവന്ന് സൂക്ഷിച്ചത്. (അതിന്റെ യഥാർത്ഥചരിത്രം മറ്റൊരു ലേഖനത്തിൽ എഴുതുന്നതാണ്.) പീലക്സിനോസ് തിരുമേനി വന്നതിനുപുറകെ വട്ടശ്ശേരിൽ തിരുമേനികൂടെ ഉടനെ വരുമെന്നും മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽ അദ്ദേഹം ഈ വിലപിടിപ്പുള്ള സാധനങ്ങൾകൊണ്ടു പോകുമെന്നുമായിരുന്നു. ശീമറമ്പാന്മാരുടെ പേടി.

മാർ പീലക്സീനോസ് തിരുമേനി കുന്നംകുളത്തേക്ക് കാറിൽ വരുന്നവഴി ആലുവായിൽ എത്തിയാൽ തൃക്കുന്നത്തു സെമിനാരിയിലേക്ക് തിരിച്ചുവിടാൻ പറയും. അത്താനാസിയോസ് തിരുമേനിയേയും, വയലിപ്പറമ്പിൽ തിരുമേനിയേയും കണ്ട് അവരുടെ സൽക്കാരങ്ങൾ സ്വീകരിച്ചശേഷമെ പോരാറുള്ളു. സമുദായക്കേസ് ഹൈക്കോടതിയിൽ ശക്തിയായി നടക്കുമ്പോഴാണ് ഈ സന്ദർശനം എന്ന് ഓർക്കണം. പാത്രിയർക്കീസ് ഭാഗത്തെ ഏതെങ്കിലും വൈദികസ്ഥാനിയെ സഞ്ചാരവേളയിൽ കണ്ടുമുട്ടിയാൽ  അവർ ഒഴിഞ്ഞുമാറാൻ ശ്രമിച്ചാലും തിരുമേനി പുറകെചെന്ന് അവരുമായി സംസാരിക്കും. ഈയിടെ കാലം ചെയ്ത പാത്രിയർക്കീസ് ഭാഗത്തെ ശ്രേഷ്ഠകാതോലിക്കാബാവാ അച്ചനായിരുന്ന കാലത്ത് ഒരു ദിവസം ബസ്സിൽ തിരുമേനി ഒന്നിച്ച് യാത്രചെയ്തു. അച്ചനും, തിരുമേനിക്കും ഒരേ സ്ഥലത്താണ് ഇറങ്ങേണ്ടിയിരുന്നത്. വലിയ അന്ത്യോഖ്യാ ഭക്തനായിരുന്ന പൗലോസ്അച്ചൻ തിരുമേനിയെ കാണാത്ത ഭാവത്തിൽ ആദ്യം ബസ്സിൽനിന്നും ഇറങ്ങി നടന്നു തുടങ്ങി. പീലക്സനോസ് തിരുമേനിയും വേഗംഇറങ്ങി അച്ചന് ഒപ്പംഎത്തി.  കത്താനാരുടെ കൈപിടിച്ച് നിർത്തി കുശലാന്വേഷണങ്ങൾ നടത്തി. ഇങ്ങനെ എത്രഎത്ര സംഭവങ്ങൾ!

സേവനത്തിനുള്ള അവസരം കിട്ടിയാൽ തിരുമേനി കക്ഷിനോക്കുന്ന പതിവില്ല. അദ്ദേഹം വടക്കൻ തിരുവിതാംകൂർ സന്ദർശിച്ച അവസരത്തിൽ വടക്ക് യാക്കോബായസഭയ്ക്ക് വിദ്യാഭ്യാസസ്ഥാപനങ്ങൾ കാര്യമായിട്ടില്ലെന്ന് മനസ്സിലാക്കി. അതിന്റെ ഫലമായി കോതമംഗലം മാർ ബേസിൽ ഹൈസ്ക്കൂൾ ആരംഭിക്കുന്നതിന് തൽഭാരവാഹികളെ പ്രോത്സാഹിപ്പിച്ചു. സ്ക്കൂളിന് അനുവാദം വാങ്ങിക്കുന്നതിനുള്ള ചുമതല തിരമേനി തന്നെ ഏറ്റു. ബാവാകക്ഷി ഭാഗത്തുള്ള പല ശെമ്മാശ്ശന്മാർക്കും ഉപരിപഠനത്തിനുള്ള അവസരം തിരുമേനി ഒരുക്കിക്കൊടുത്തു.

കാലം ചെയ്യുന്നതിന് മൂന്നുദിവസംമുൻപ് കുന്നംകുളം പഴയ പള്ളിയിൽവെച്ച് ചെയ്ത അന്തിമപ്രസംഗത്തിൽ നിന്നും ചില വരികൾ കുറിക്കട്ടെ. ".....ഞാൻ ഒരു ദിവസം മാർ യൂലിയോസ്ബാവായുടെ അടുക്കൽ പോയിരുന്നു. നാമും അദ്ദേഹവും തമ്മിൽ വലിയ അടുപ്പമാണ്. നാം മഞ്ഞനിക്കര പോയാൽ അദ്ദേഹം നമുക്ക് കാപ്പി തരും. മറ്റാർക്കും കിട്ടിയില്ലെങ്കിലും നമുക്ക് കണിശമാ. അദ്ദേഹം ബഥേലിലും വരാറുണ്ട്...." ശരിയായ പട്ടവും കൈവെയ്പും ഇല്ലാത്ത ചുവപ്പുവേഷധാരിയായ വൃദ്ധൻ പൂന്നൂസ് എന്ന് പാത്രിയർക്കീസ് ഭാഗത്തെ മേൽപട്ടക്കാർ പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവയെ പ്രത്യക്ഷമായും, പരോക്ഷമായും, ഒളിഞ്ഞും, തെളിഞ്ഞും ആക്ഷേപിച്ച് നടന്നിരുന്ന കാലത്താണ് സാക്ഷാൽ അന്ത്യോഖ്യാ പ്രതിനിധിയായ ശീമക്കാരൻ യൂലിയോസിന്റെ സൗഹൃദം പിടിച്ചുപറ്റാൻ മാർ പീലക്സീനോസ് തിരുമേനിക്ക് കഴിഞ്ഞത്. ഇതെല്ലാമാണെങ്കിലും സഭാകാര്യങ്ങളിൽ എള്ളോളം വിട്ടുവീഴ്ച ചെയ്യുവാൻ തിരുമേനി തയ്യാറായിരുന്നില്ല.

### സഭാസ്നേഹം

ഇത്രക്ക് സഭാസ്നേഹമുള്ള തിരുമേനിമാരെ കണ്ടുമുട്ടുവാൻ പ്രയാസമാണ്. ഊണിലും, ഉറക്കത്തിലും ഓർത്തഡോക്സ് സഭ എന്ന ചിന്ത മാത്രമെ ഉണ്ടായിരുന്നുള്ളു. തിരുമേനി ചോദിക്കും, സഭ ആരുടേതാണെന്ന്. ചിലരുടെ മറുപടി 'സഭ ദൈവത്തിന്റെ' എന്നായിരിക്കും. ചിലർ തിരുമേനിയുടെ സഭ എന്നും പറഞ്ഞെന്നു വരും. അപ്പോൾ തിരുമേനി പറയും സഭ നമ്മുടെ ഓരോരുത്തരുടേയും ആണെന്ന്. "നെഞ്ഞത്തു കൈവച്ച് പറയൂ"– "എന്റെ സഭയെന്ന്."

റോമ്മാസഭയിലേക്ക് തിരുമേനിയെ കൊണ്ടുപോകുവാൻ മാർ ഈവാനിയോസും കൂട്ടരും ശ്രമിച്ചുനോക്കി. നടന്നില്ല. ഒടുവിൽ നുണപ്രചരണങ്ങളായി. തിരുമേനി റോമാസഭയിൽ ചേരുന്നു; അഥവാ ചേർന്നു കഴിഞ്ഞു, എന്നു വരെ പറഞ്ഞുപരത്തി. അമേരിക്കയിൽ നിന്നും പ്രസിദ്ധീകരിച്ചു വന്ന ഒരു മാസികയിൽ ഇപ്രകാരം വാർത്ത വന്നു.

"Most Reverened Mar Philexinos M.A.; B.D.  The most educated prelate in the orthodox sysrian church has embraced catholicism."

മാക്കാംകുന്ന് കൺവൻഷൻ നടത്തിപ്പിൽ വ്യാപൃതനായി നിന്നിരുന്ന തിരുമേനിയുടെ അടുക്കൽ കത്തോലിക്കാ സഭയിലെ ഒരു വൈദികനാണ് മാസിക കൊണ്ടുവന്ന് കൊടുത്തത്. തിരുമേനിയുടെ പടവും വാർത്തക്കൊപ്പം കൊടുത്തിരുന്നു. അതുകണ്ട് തിരുമേനി വല്ലാതെ ക്ഷോഭിച്ചു. "ഇമ്മാതിരി കൊള്ളരുതായ്മകൾ വിദേശങ്ങളിൽ പ്രചരിപ്പിച്ചിട്ടാണ് റീത്തുകാർ പണം വരുത്തുന്നതെന്ന് തിരുമേനി ദേഷ്യപ്പെട്ട് പറയുകയുണ്ടായി.

കുന്നംകുളത്തുവെച്ചുചെയ്ത  അവസാനപ്രസംഗത്തിൽ കാതോലിക്കാസിംഹാസനത്തിനു പുറകിൽ ഉറച്ചുനിൽക്കാൻ തിരുമേനി ആഹ്വാനംചെയ്തിരുന്നു. മലങ്കരസഭയിലെ എല്ലാവരും ആ പ്രസംഗം വായിച്ചിരിക്കേണ്ടതാണ്. അതിൽനിന്നും കുറച്ചുവരികൾകൂടി പകർത്തട്ടെ.  ".....നമ്മുടെ സഭയോട് ഏതൊരുശക്തി എതിർത്താലും അതിനെ നേരിടുവാൻ തക്കവണ്ണം നാം ദൈവത്തോട് പ്രാർത്ഥിക്കുകയും; ദൈവത്തിൽ ആശ്രയിച്ചു പ്രവർത്തിക്കുകയും വേണം. 'Child is the father of the man.'  ഇന്നത്തെ യുവാക്കന്മാരാണ് സഭയെ പരിപാലിക്കേണ്ടത്. ഇന്നുസഭയിൽ പ്രവർത്തനം നടത്തുന്നവരിൽ പ്രായം ചെന്നവരും, ഒരു പക്ഷെ ഞാനും, നാളെയോ, മറ്റന്നാളൊ മരിച്ച് പോയേക്കാം." തിരുമനസ്സിലെ വാക്ക് അറംപറ്റിയ പോലെയായി. "മറ്റെന്നാൾ" തിരുമേനി കാലം ചെയ്തു.

(തുടരും)

## മദ്ധ്യസ്ഥതയിൽ സമ്പൂർണ്ണമായി സമർപ്പണം









## ശ്രീ. വി.വി. ഫിലിപ്പ്, ശ്രീമതി മറിയാമ്മ ഫിലിപ്പ്

വാഴക്കുന്നത്, പാലിയേക്കര, തിരുവല്ല

35-ാം വിവാഹവാർഷികത്തിൽ പപ്പായ്ക്കും മമ്മിക്കും
ആയുരാരോഗ്യസൗഖ്യങ്ങളും പ്രാർത്ഥനാനിർഭരമായ
ആശംസകളും നേരുന്നു

*സജു, കൊച്ചുമോൾ, റെജി,*
*അപ്പച്ചന്റെയും അമ്മച്ചിയുടെയും*
*നീനുമോൾ*

---

**A TRIBUTE OF LOVE & AFFECTION ON 4TH DEATH ANNIVERSARY**

On January 13, 1999

## GEORGE VARGHESE (Siby)

Former Student, National University, Singapore



*'My downfall, How, When, Why did it have to happen*
*It was just a momentary lapse of time*
*Did not know it was to last this long*
*Perhaps it was my fate or was it my destiny'*

**George 's poem 'Farewell Thought 'Book 'Images A Flashback'**
**Inserted by: Rajan, Moly & Giby, Thotaccattu,**
**Koickeril, Amichakary, Tiruvalla, Kerala State**



# വേദശബ്ദങ്ങളുടെ പൊരുൾ തേടി....

മുഖാമുഖം

ഡോ. ഡി. ബാബു പോൾ

പോൾ മണലിൽ

'വേദശബ്ദ രത്നാകരം' മലയാളത്തിലെ ആദ്യത്തെ സമ്പൂർണ്ണ വേദശബ്ദ വ്യാഖ്യാന നിഘണ്ടു. മൂവായിരത്തി മുന്നൂറ് ശീർഷകങ്ങൾ. ആയിരത്തോളം പേജുകൾ. ഒറ്റക്കൊരു തപസ്. പാണ്ഡിത്യവും സമഗ്രതയും ആധികാരികതയും ഒത്തു ചേർന്ന വേദവിജ്ഞാനത്തിൻെറ കടൽപ്പരപ്പ്. ഒരു ദശകത്തോളം നീണ്ടു നിന്ന രചനായത്നത്തിലൂടെ മലയാളഭാഷയ്ക്കു ലഭിച്ച അനർഘഗ്രന്ഥത്തിൻെറ പണിപ്പുരയിലേക്കും പിന്നാമ്പുറങ്ങളിലേക്കും 'വേദശബ്ദ രത്നാകരം' ശില്പിയായ ഡോ. ഡി. ബാബു പോൾ മനസു തുറക്കുന്നു......

*കൂട്ടായി ചെയ്യേണ്ട ഒരു വലിയ രചനയിലേക്കു ഒറ്റക്ക് എടുത്തു ചാടാൻ അങ്ങയെ പ്രേരിപ്പിച്ച ഘടകമെന്താണ്?*

"ഒറ്റവാക്കിൽ ദൈവപരിപാലനം. രചനയുടെ പ്രത്യേക സാഹചര്യം 'വേദശബ്ദ രത്നാകര'ത്തിൻെറ ആമുഖത്തിൽ വിവരിച്ചിട്ടുണ്ട്. അതിൻെറ പിന്നിലൊരു സ്വപ്നമുണ്ട്."

*സാഹിത്യകാരൻെറ ജന്മസിദ്ധിയും ഗവേഷകൻെറ പരിശീലനപാടവവും പൈതൃകത്തിൻെറ സത്ഫലങ്ങളും രചനക്കു നേട്ടമായോ?*

"ദൈവാധീനമായിരുന്നു പ്രധാനം."

*ആ സ്വപ്നത്തെപ്പറ്റിയൊന്നു പറയാമോ?*

"വില്യം ബാർക്ലേയുടെ ബൈബിൾ കമന്ററി പോലെ ഒന്ന് എഴുതാനിരുന്നപ്പോഴായിരുന്നു മരിച്ചുപോയ എൻെറ പിതാവ് സ്വപ്നത്തിൽ പ്രത്യക്ഷനായി ഈ ബൈബിൾ നിഘണ്ടു എഴുതാൻ പറഞ്ഞത്. എനിക്കത് കഴിയുമെന്നും പറഞ്ഞു. 1988-ൽ ശൂനോയോ നോമ്പുകാത്തു എഴുത്തു തുടങ്ങി. എന്നാൽ വായന 1975-ൽ തുടങ്ങിയിരുന്നു. എൻെറ കൈയ്യിൽ ഒരു വൻപുസ്തകശേഖരമുണ്ടായിരുന്നതിനാൽ റഫറൻസിനു ബുദ്ധിമുട്ടേണ്ടി വന്നില്ല. 1997 അവസാനം എഴുതിത്തീർന്നു."

*പിതാവ് ജീവിച്ചിരുന്നപ്പോൾ അദ്ദേഹത്തിൻെറ സ്വാധീനം ഈ വഴിക്കു ഉണ്ടായിട്ടുണ്ടോ?*

"എൻെറ പിതാവ് (ചീരാത്തോട്ടം P.A. പൗലോസ് കോർ എപ്പിസ്ക്കോപ്പ) ഒരു അദ്ധ്യാപകൻ കൂടിയായിരുന്നു. പള്ളിയുമായി ബന്ധപ്പെട്ടു വളർന്നതിനാൽ അഞ്ചാംവയസ്സിൽ ഞാൻ മദ്ബഹായിൽ ശുശ്രൂഷകനായി. പതിനഞ്ചാം വയസ്സിൽ സൺഡേസ്കൂൾ അദ്ധ്യാപകനുമായി. ഇന്നും മദ്ബഹായിൽ ശുശ്രൂഷയ്ക്ക് കയറുന്നു. ജീവിതത്തിൽ ഏറ്റവും കൂടുതൽ സ്വാധീനിച്ച വ്യക്തി എൻെറ പിതാവു തന്നെയായിരുന്നു. വായനയുടെ ലോകത്തിലേക്കു അദ്ദേഹമാണ് എന്നെ തിരിച്ചു വിട്ടത്. എൻെറ വല്യമ്മച്ചിക്ക് ഞാനൊരു വൈദികനാകണമെന്ന ആഗ്രഹമുണ്ടായിരുന്നു. പുന്നത്ര മാർ ദിവന്നാസ്യോസിൻെറ ബന്ധുവായിരുന്നു എൻെറ വല്യമ്മച്ചി. വയലിപ്പറമ്പിൽ മാർ ഗ്രിഗോറിയോസിനും ഞാനൊരു വൈദികനാകണമെന്നു ആഗ്രഹമുണ്ടായിരുന്നു. വൈദികനായിരുന്നെങ്കിൽ എനിക്ക് 'വേദശബ്ദ രത്നാകരം' എഴുതാൻ അവസരം കിട്ടുമായിരുന്നില്ല. ഇതൊരു നിയോഗമാണ്."

*വർഷങ്ങൾ എടുത്ത ഈ രചനയിൽ ഓരോ ശീർഷകവും എഴുതുവാൻ എത്ര സമയമെടുത്തു?*

"പത്തിരുപതു മിനിറ്റു മുതൽ ഒരു വർഷം വരെ. ദൈവം, ജഡം, തുടങ്ങിയ വാക്കുകൾക്കുള്ള വ്യാഖ്യാനങ്ങൾ ചെറുതാണെങ്കിലും അതെഴുതാൻ കൂടുതൽ സമയമെടുത്തു."

*ഏറ്റവും ക്ലേശിപ്പിച്ച ശീർഷകം?*

"ദൈവം എഴുതാൻ ഒരു വർഷം വേണ്ടി വന്നു."

*ഉല്പത്തി പുസ്തകത്തിലെ ബോടനണ്ടി പോലെയുള്ള വാക്കുകളോ?*

"ദൈവം എന്ന പദം എന്നെ വല്ലാതെ കുഴക്കി. അതു കയ്യിൽ ഒതുങ്ങുന്നതല്ലെന്നു തിരിച്ചറിഞ്ഞപ്പോൾ കുഴച്ചിൽ തീർന്നു. ബോടനണ്ടിയിൽ കുഴക്കിയതു പദനിഷ്പത്തിയാണ്. പിസ്റ്റാപ്പിയോ ബോടനണ്ടിയായ കഥ കണ്ടെത്താൻ പാടഞ്ഞ് പെട്ടു! ബൈബിളിലെ സസ്യങ്ങളെപ്പറ്റി ഇപ്പോൾ പ്രൊഫ. ഡി. മാത്യൂസിൻെറ പുസ്തകം വന്നിട്ടുണ്ട്. ബോടനണ്ടിയുടെ പൊരുൾ എനിക്കു തിരിച്ചു തന്നതു ഡോ. നമ്പൂതിരിയാണ്."

*ശീർഷകങ്ങളുടെ സെലക്ഷൻ എങ്ങനെയായിരുന്നു?*

"പൊതുവെ കുറെ കൂട്ടലും വെട്ടലും. ഒരു സെക്യുലർ റീഡർഷിപ്പും മനസ്സിലുണ്ടായിരുന്നു. അതുകൊണ്ടാണല്ലോ അംശവടിയും മറ്റും ബൈബിൾ നിഘണ്ടുവിൽ വന്നത്."

*അക്ഷരമാലാക്രമത്തിൽ ശീർഷകങ്ങൾ എഴുതുന്ന രചനാ സംവിധാനമായിരുന്നോ?*

"അതെ."

*മതാനുഭവത്തിൻെറ ആത്മാർത്ഥമായ പങ്കുവയ്ക്കൽ നടത്തേണ്ട കാലഘട്ടത്തിലാണ് നമ്മൾ ജീവിക്കുന്നത് എന്നതുകൊണ്ട് ഈ നിഘണ്ടുവിനു എന്തെങ്കിലും പ്രത്യേകത ഉണ്ടോ?*

"ഉണ്ടെന്നാണ് എനിക്ക് തോന്നുന്നത്. ശങ്കരാനന്ദസ്വാമികൾക്കും ആ അഭിപ്രായം ഉണ്ട്. രംഗനാഥാനന്ദജിയുടെ

വീക്ഷണവും ഇതാണല്ലോ. എന്നാൽ അശോക് സിംഗളും ഡൽഹി ഇമാമും പാസ്റ്റർ ഫിലിപ്പും യോജിക്കുമോ എന്നറിയില്ല."

*ഔദ്യോഗിക കാര്യങ്ങൾക്കും കുടുംബകാര്യങ്ങൾക്കും ഇടയിൽ ഇത്തരമൊരു ക്ലേശകരമായ യത്നത്തിനു എങ്ങനെ സമയം കണ്ടെത്താൻ കഴിഞ്ഞു?*

"സമയം വൃഥാ കളയാതിരുന്നാൽ എല്ലാറ്റിനും കൂടെ 24 മണിക്കൂർ ധാരാളമാണ്. രണ്ട്, രണ്ടരയ്ക്ക് ഉണരും. രണ്ടരമണിക്കൂർ എഴുതും. ഒരു ലത്തീൻ കുർബ്ബാന കാണുന്നതും (പാളയം പള്ളിയിൽ) പ്രഭാതസവാരിയും കൂടെ ഒന്നേകാൽ മണിക്കൂർ ഇങ്ങനെയൊക്കെ പ്ലാൻ ചെയ്തു ദിവസത്തെ വിഭജിച്ച് അറകളിലാക്കുകയാണ് രീതി. ഉറക്കം മൂന്നും ചിലപ്പോൾ നാലും- ഗഡുക്കളായി ഏഴെട്ടു മണിക്കൂർ കിട്ടും. ശരിയായ ടൈം മാനേജ്മെന്റും ടൈംഓഡിറ്റും ഞാൻ ചെറുപ്പത്തിലേ ശീലിച്ചതാണ്. അതു തന്നെ രഹസ്യം."

*കൂട്ടായി ചെയ്തിരുന്നെങ്കിൽ നിഘണ്ടു രചന മെച്ചപ്പെടുമായിരുന്നെന്നു ഏതെങ്കിലും ഘട്ടത്തിൽ തോന്നിയോ?*

"ഇല്ല. കൂട്ടുകൃഷി ആവാം, ചില സാഹചര്യങ്ങളിൽ. എന്നാൽ അവനവൻ തന്നെ ഒരു തൈ നട്ട് വളർത്തിക്കഴിയുമ്പോൾ കിട്ടുന്ന സംതൃപ്തി ഒന്ന് വേറെയല്ലേ? പിന്നെ രചനാസൗഭഗത്തെപ്പറ്റിയാണെങ്കിൽ പലർ ചേർന്നു ചെയ്യുമ്പോൾ എഡിറ്ററുടെ കർത്തവ്യത്തിനു ഭാരം കൂടും. ഉള്ളടക്കം ഒരു ജനറലിസ്റ്റ് എഴുതുന്നതിനെക്കാൾ ഗംഭീരമാവും സെപ്ഷ്യലിസ്റ്റിൻേറത്. എന്നാൽ അവിടെയും എഡിറ്റർ വേണം. കാരണം വായനക്കാരൻ സാധാരണക്കാരനായ, ജനറലിസ്റ്റിൻെറ അയൽക്കാരനായ വിജ്ഞാനദാഹിയാണല്ലോ. എൻെറ ഹീറോമാർ, മക്കൻസിയും ജോൺസണും ശ്രീകണ്ഠേശ്വരവും ഉള്ളൂരും ആണ്."

*ഒക്കെ ചെയ്തതു കൊണ്ടുണ്ടായ നേട്ടങ്ങൾ - ഉദാഹരണമായി ഇതിൽ അങ്ങ് സ്വീകരിച്ച മതസമന്വയശൈലി - അതുപോലെ മറ്റെന്തെങ്കിലും മേന്മകൾ?*

"ഭാഷ, അത്യാവശ്യം നർമ്മം അറിയാതെ വന്നുകയറിയാൽ വെട്ടിക്കളയേണ്ടാത്ത സ്ഥിതി, ഞാനൊരു പ്രഭാഷകനാകയാൽ പ്രസംഗക്കുറിപ്പുകൾ പലയിടത്തും തിരുകാൻ കഴിഞ്ഞത്, മീഖളിനെ ദാവീദ് വീണ്ടെടുത്തപ്പോൾ പല്ത്തിയേൽ കരഞ്ഞത് നോവലിനു പറ്റിയ വിഷയമാണെന്നു കുറിച്ചതുപോലെ പലയിടത്തും കഥയ്ക്കും സിനിമക്കും ആശയങ്ങൾ വിതറാൻ കഴിഞ്ഞത് - ഇതൊക്കെ പ്രത്യേകതകളല്ലേ?"

*ബാല്യത്തിൽ വായിച്ച ഗ്രന്ഥങ്ങളോ ഏതെങ്കിലും എഴുത്തുകാരോ ഈ രചനയ്ക്കു പ്രചോദനമായോ?*

"പ്രത്യേകമായി ഇല്ല. പൊതുവെ, ഉണ്ട്. ദൈവം എന്നെ സൃഷ്ടിച്ചതു ഇതിനായിരുന്നു എന്നു തോന്നുന്നു!!"

*കുട്ടിക്കാലത്തെ മറ്റെന്തെങ്കിലും അനുഭവങ്ങൾ?*

"വളരെ, വാക്കുകൾക്കതീതം. വീട് നിറയെ ബൈബിൾ കമന്ററികളായിരുന്നു. വേദശാസ്ത്രപ്രസിദ്ധീകരണങ്ങൾ വേറെ. എന്നും വൈകിട്ടത്തെ വേദവായന കഴിഞ്ഞ് ഒരു ചെറിയ ചർച്ച. പറഞ്ഞാൽ തീരില്ല. അതിൻെറ അനുഭവം നിറഞ്ഞു നില്ക്കുന്നു."

*നിഘണ്ടു രചനയിൽ മൗലികത പുലർത്താൻ ശ്രമിച്ചോ?*

"കഴിയുന്നത്ര. എന്നാൽ നിഘണ്ടു മൗലികകൃതി അല്ലല്ലോ. ഒരുപക്ഷെ, ആദ്യനിഘണ്ടു ഒഴികെ. അതിനു പോലും മാതൃകയുണ്ടായിരുന്നു. ഗ്രീക്ക് സംസ്ക്കാരം മുതൽ എങ്കിലും മാക്രോപീഡിയയിൽ വിശദമായ ഒരു ലേഖനം ഉണ്ട്. ഈ വിഷയത്തെക്കുറിച്ചു തന്നെ."

*ബൈബിൾ നിഘണ്ടുവിനു പകരം ബൈബിൾ വ്യാഖ്യാനം എഴുതുന്നതിനായിരുന്നല്ലോ ആഗ്രഹിച്ചിരുന്നത്?*

"അതേ, എൻെറ ദർശനത്തിലെ നിർദ്ദേശം അനുസരിച്ചതിൻെറ ഫലമായി ഉണ്ടായ വഴിമാറൽ ആയിരുന്നു നിഘണ്ടു."

*വില്യം ബാർക്ലേയുടെ ശൈലിയിൽ വ്യാഖ്യാനം എഴുതാൻ ആലോചിച്ചോ?*

"അങ്ങനെ ആഗ്രഹിച്ചിരുന്നു."

*ഇനി വ്യാഖ്യാനം ഉണ്ടോ?*

"ആഗ്രഹം വിട്ടിട്ടില്ല. ദൈവം അനുവദിച്ചാൽ ചെയ്യും."

*ബാർക്ലേ ശൈലിയുടെ ആരാധകനാണോ?*

"ബാർക്ലേയുടെ പാരായണക്ഷമത ശ്രദ്ധേയമാണ്. ബൈബിൾ മുമ്പു പഠിച്ചിട്ടില്ലാത്തവർക്കു ഉപയോഗപ്പെടുന്നതാണ് ഈ ശൈലി."

*ബാർക്ലേ ശൈലിയിൽ ഭാരതീയ പരിപ്രേക്ഷ്യമുള്ള ഒരു ബൈബിൾ വ്യഖ്യാനം എഴുതുമോ?*

"എഴുതണമെന്നാണ് മോഹം. മനസ്സിൽ ആശയങ്ങൾ തിളച്ചു തുടങ്ങിയിട്ടുണ്ട്. ഇനി ക്വഥനാങ്കത്തിൽ എത്തണം."

*നിഘണ്ടുവിലൂടെ ബൈബിളിൻെറ ഭാരതീയവൽക്കരണം ലക്ഷ്യമാക്കിയോ? ബൈബിൾ വ്യാഖ്യാനങ്ങൾക്കു പുരാണത്തിലും ഉപനിഷത്തിലും ഉള്ള സമാന ആശയങ്ങൾ ഉപയോഗിച്ചിട്ടുണ്ടല്ലോ?*

"ബൈബിൾ ഭാരതീയവൽക്കരിക്കാനാവില്ല. എന്നാൽ ഭാരതീയമായി വ്യാഖ്യാനിക്കുകയും പഠിപ്പിക്കുകയും ചെയ്യാമെന്നു ഞാൻ വിചാരിക്കുന്നു."

*മതസൗഹാർദ്ദം, അഭിപ്രായസ്വാതന്ത്ര്യം എന്നിവക്കു ഭംഗം വരാതെ ഒരു സമദൂര രചനാശൈലിയാണോ സ്വീകരിച്ചത്?*

"സത്യം ബ്രൂയത്, പ്രിയം ബ്രൂയത്, ന: ബ്രൂയത് സത്യമപ്രിയം! കൂട്ടത്തിൽ പ്രധാനം ആദ്യത്തേതും."

*വിശ്വാസം, ദർശനം എന്നിവ സംബന്ധിച്ചുള്ള കാഴ്ചപ്പാടിലും വ്യാഖ്യാനത്തിലും ഈ സമദൂരശൈലി ഉണ്ടോ?*

"എൻെറ മതവിശ്വാസം ദൃഢമാണ്. ആ ദൃഢവിശ്വാസത്തെ ഉൾക്കൊള്ളാൻ കഴിയുന്നതാണ് ഭാരതീയ സംസ്ക്കാരം എന്നതാണ് സമന്വയത്തിൻെറ രഹസ്യം. ഭാരതീയ സംസ്ക്കാരവും ക്രിസ്തുമതവും പരസ്പരനിഷേധികൾ അല്ല. അല്ലേയല്ല."

*പുരോഹിതൻെറയും മിഷനറിയുടെയും കാഴ്ചപ്പാടിൽ നിന്നു വ്യത്യസ്തമായി എങ്ങനെ ബൈബിൾ ചിന്തയെ സമന്വയിപ്പിക്കാൻ കഴിഞ്ഞു?*

"അത്ര വ്യത്യസ്തമാണോ? ആത്മീയതയെക്കാൾ ബൗദ്ധികവ്യായാമത്തിനാണ് പ്രാധാന്യം എന്നല്ലേ ഉള്ളൂ? അതു ഇത്തരത്തിലുള്ള എല്ലാ കൃതികളുടെയും കാര്യത്തിൽ ശരിയുമാണ്. Devotionally Profitable, but exigetically untexable എന്നൊക്കെ അച്ചന്മാരും, മെത്രാച്ചന്മാരും പോലും പറഞ്ഞിട്ടുണ്ടല്ലോ. പല ബൈബിൾ വാക്യങ്ങളുടെയും വ്യാഖ്യാനത്തെക്കുറിച്ച്. എന്നാൽ സമന്വയപ്പിച്ചതിൻെറ ഒരുദാഹരണം അനുഗമിക്കുന്നവൻ വഹിക്കുന്ന സ്വന്തം കുരിശ് ആണ്. സാധാരണ അച്ചന്മാർ പ്രസംഗിക്കുന്ന വ്യാഖ്യാനമല്ല എൻേറത്. എന്നാൽ അതു exigetically accurate ആയിരിക്കുമ്പോൾ തന്നെ devotionally profitable കൂടെ ആണ്. പിന്നെ ഞാൻ ഭരണാധികാരി ആയതും ഇതിനു വഴി തെളിച്ചിരിക്കാം"

*ഭാരതജനതയുടെ മതദർശനം, സാംസ്ക്കാരിക മൂല്യം എന്നിവയൊക്കെ ഇതിൽ എത്രത്തോളം സമന്വയപ്പിക്കാൻ കഴിഞ്ഞു?*

"അതു മറ്റുള്ളവരാണ് നിശ്ചയിക്കേണ്ടത്. കേരളാ യൂണിവേഴ്സിറ്റി മലയാളം വിഭാഗത്തിൽ അദ്ധ്യക്ഷനായിരുന്ന ഡോ. വി. എസ്. ശർമ്മ ഇതിനെപ്പറ്റി ഒരു ലേഖനം തന്നെ എഴുതി 'വേദശബ്ദ രത്നാകരത്തിലെ ഭാരതീയ പരിപ്രേക്ഷ്യങ്ങൾ എന്നായിരുന്നു അതിൻെറ തലക്കെട്ട്"

*സന്ദർഭമനുസരിച്ച് വേദങ്ങളെയും പുരാണങ്ങളെയും അവലംബിച്ചു ബൈബിൾ ആശയം വിശദീകരിക്കുന്നതുകൊണ്ടു കൂടിയാണോ 'വേദശബ്ദ രത്നാകരം' എന്ന പേര്?*

"അല്ല. ബൈബിളിനു മലയാളത്തിൽ വേദപുസ്തകം എന്നല്ലെ പറയുന്നത്. മഹാകവി കെ.വി. സൈമൺ എഴുതിയ മഹാകാവ്യത്തിൻെറ പേര് 'വേദവിചാരം' അതുകൊണ്ട് ഞാനും വേദം എന്നു ഉപയോഗിച്ചു. ശബ്ദം എന്നാൽ പദം. പിന്നെ രത്നാകരം. അതു സമുദ്രം. മുങ്ങിത്തപ്പിയാലും മുഴുവൻ കിട്ടാത്തതാണ് സമുദ്രം. പക്ഷെ, ഞാൻ 'വേദശബ്ദ മാലിക' എന്നാണ് ഉദ്ദേശിച്ചിരുന്നത്. ഉള്ളടക്കത്തിനടുത്ത ഗരിമ വരണമെങ്കിൽ രത്നാകരം എന്നാവണം എന്ന് നിർദ്ദേശിച്ചതു എഴുത്തുകാരനായ ശ്രീ. കെ. അശോകനാണ്."

*മലയാളത്തിലെ പദസമ്പത്ത് വർദ്ധിപ്പിക്കാൻ പുതുതായി എന്തെങ്കിലും ശൈലിയോ പ്രയോഗങ്ങളോ കണ്ടെത്തിയോ? ചുവരെഴുത്ത്, ബലിയാട്, എന്നിവപോലെ?*

"വേണ്ടവർക്കു അതു കണ്ടെത്താനുള്ള സൂചനകൾ അവിടവിടെ കാണാം."

*'ജൂബിലി' എന്ന ശീർഷകം ചർച്ച ചെയ്യുമ്പോൾ പഴയനിയമത്തിലെ ഭൂപരിഷ്ക്കരണ നിയമത്തെപ്പറ്റി പറയുന്നുണ്ട്. ഭൂസ്വത്ത് കുമിഞ്ഞു കൂടുന്നതു നന്നല്ല എന്നു ഇസ്രായേൽ ജനത കരുതി. നിഘണ്ടുവിലും ഇത്തരമൊരു മുന്നറിയിപ്പുണ്ടോ?*

"മുന്നറിയിപ്പ് നൽകുകയാണെന്നു പറയാനുള്ള ഔദ്ധത്യം എനിക്കില്ല. എന്നാൽ മുന്നറിയിപ്പും പിന്നറിയിപ്പും ഉണ്ട്. 'പിന്നറിയിപ്പ്' നമ്മുടെ നാട്ടിൽ ഭൂപരിഷ്ക്കരണം കൊണ്ടു വന്നതു 2000 വർഷം പഴക്കമുള്ള ക്രിസ്തുമതം അല്ല, 100 വർഷം തികച്ചും പഴക്കമില്ലാത്ത കമ്യൂണിസ്റ്റുകാരാണ് എന്നത് നമ്മെ ഇരുത്തിച്ചിന്തിപ്പിക്കണം. മാമോനല്ലേ ഇന്നും മാപ്പിളയെ ഭരിക്കുന്നത്? കോഴ വാങ്ങാത്ത എത്ര കോളേജുണ്ട് നമുക്ക്? അമിത പലിശ ഈടാക്കുന്ന ബ്ലേഡുകൾ മിക്കതും നാം നടത്തുന്നതല്ലേ? അതുകൊണ്ട് മുന്നറിയിപ്പും ഉണ്ട്. എൻെറ ഭീരുത്വം കൊണ്ട് മൂടിപ്പറഞ്ഞു എന്നു കരുതിയാൽ മതി."

*അതുപോലെ, സ്ത്രീയുടെ കാര്യത്തിൽ പഴയനിയമകാലത്തു സ്വത്തവകാശം ഉണ്ടെന്നു പറയുന്നു. ഇപ്പോൾ ആ നിലപാടിൽ മാറ്റം വന്നിരിക്കുന്നു. നിഘണ്ടുവിലെ 'സ്ത്രീ' എന്ന ശീർഷകത്തിൽ ഒരു വിവാദം ഒഴിവാക്കിയതാണോ?*

"മാറ്റം ഒന്നും ഇല്ലല്ലോ. പെൺമക്കളുടെ അവകാശമാണ് പഴയനിയമത്തിൽ പറയുന്നത്. നിഘണ്ടുവിൽ വിവാദം ഒഴിവാക്കാനല്ല മേരി റോയ് ബൈബിൾ കഥാപാത്രം അല്ലാത്തതിനാലാണ് ആ വിഷയം ഈ കൃതിയിൽ കൈകാര്യം ചെയ്യാത്തത്"

*സ്ത്രീ പുരുഷബന്ധം. സ്ത്രീ സമത്വം, ലൈംഗികബന്ധം എന്നിവ ബൈബിൾ ആസ്പദമാക്കി നടത്തുന്ന വ്യഖ്യാനം യഥാസ്ഥിതികതയുടെ നെറ്റിചുളിപ്പിച്ചേക്കുമെന്നു തോന്നുന്നു?*

"വിധവ, വിവാഹം എന്നിങ്ങനെയുള്ള ശീർഷകത്തെപ്പറ്റിയാണോ ചോദ്യം? യാഥാസ്ഥിതികർ നെറ്റി ചുളിപ്പിക്കട്ടെ. എൻെറ ലക്ഷ്യം അവർക്കു അറിവു പകരുക എന്നതാണ്."

*എബ്രായ, യവനശബ്ദമായ മതിലിനെപ്പറ്റി ചർച്ച ചെയ്യുമ്പോൾ 'വെള്ളതേച്ച മതിൽ' വരെ പറഞ്ഞു നിർത്തി. സമകാലിക മതിലുകൾ എന്തേ പറഞ്ഞില്ല?*

"അതു ഈ കൃതിയുടെ മതിലിനു പുറത്തുള്ള വിഷയമല്ലേ?"

*സമ്മാനം എന്ന പദത്തിനു കൊടുത്തിരിക്കുന്ന അർത്ഥം കൈക്കൂലി എന്നാണല്ലോ. അതിൽ പറയുന്ന മറുവില സിദ്ധാന്തം പഴയനിയമകാലത്തും ഉണ്ടായിരുന്നോ? നമ്മുടെ അഴിമതിക്കു ഇനി സമ്മാനം എന്നു പറഞ്ഞാൽ മതിയല്ലോ?*



ബാല
സഭ



കവിത

# A call to Children

Fast, fast dear ones!
Fasten your belts.
Hasten your steps.
Church bell rings
Verses heavenly lea..
Never be last
Lest you be lost.
Lord will lead,
God will guide.
His love, paternal,
His care, maternal,
Enjoy life eternal.

*K.C. Alexander*
Salem, Punalur

*'ബാലസഭ' യിലേക്ക് കൊച്ചുകൂട്ടുകാരുടെ കഥയും കവിതയും അയച്ചു തരിക.*

സമ്മാനം സമം കൈക്കൂലി എന്നല്ല പറഞ്ഞിട്ടുള്ളത്. മറുവില-കിദ് പ്രോകോ- പ്രതീക്ഷിക്കുമ്പോൾ കൈക്കൂലി ആകും. അതു പഴയനിയമകാലത്തും ഉണ്ടായിരുന്നുവല്ലോ. കൈകൂലിക്കാരനല്ലാത്ത കലക്ടറുടെ ഡഫേദാർ 'സമ്മാനം' വാങ്ങുന്ന പോലെയല്ലേ പ്രവാചകന്റെ ഭൃത്യൻ പ്രവർത്തിച്ചത്."

*ആരാധനാ സംഗീതത്തെപ്പറ്റി പറഞ്ഞപ്പോൾ കൊട്ടാരത്തിൽ ശങ്കുണ്ണിയുടെ കാര്യം പരാമർശിച്ചല്ലോ? ശങ്കുണ്ണിയുടെ രചനയിൽ ഏറെ ഇഷ്ടപ്പെട്ടതു ഏതു ഗാനം?*

'മോചനമതിനായ് പാപികളെ വരുവിൻ' എന്നതും 'ഭക്തർപുകഴ്ചാ ഭാജനമേ' എന്നതും. രണ്ടാമത്തേതാണ് കൂടുതൽ ഇഷ്ടം.,"

*അങ്ങയെപോലെ, ഇംഗ്ലീഷിൽ ഒറ്റക്കു ബൈബിൾ നിഘണ്ടു എഴുതിയ ജോൺ മക്കെൻസിയുടെ രചന കണ്ടിട്ടുണ്ടല്ലോ? അങ്ങയെ മലയാളത്തിലെ മക്കെൻസി എന്നു വിളിക്കാമോ? മക്കെൻസിയുടെ ശൈലിയിൽ നിന്നുള്ള വ്യത്യാസം?*

"മക്കെൻസിയുടെ രചനയിൽ സ്വാഭാവികമായും ഭാരതീയ പരിപ്രേക്ഷ്യം ഇല്ല. അകത്തോലിക്കാ വിക്ഷണങ്ങളും കുറവ്. ഇല്ലെന്നല്ല; അന്ത്യോക്യൻ പാരമ്പര്യം ഇല്ലേയില്ല. എന്നാൽ ചില കാര്യങ്ങളിൽ കൂടുതൽ മൗലികത കാണും. അദ്ദേഹം വലിയ ജസ്വിറ്റ് പണ്ഡിതനല്ലേ?അപ്പോൾ അതു സ്വഭാവികം. മേശപ്പുറത്തു നിന്നു വീഴുന്നതു തിന്നാനുള്ള നായ്ക്കുട്ടിയാണ് ഞാൻ, മക്കെൻസിയുമായി താരതമ്യപ്പെടുത്തിയാൽ............."

*ഏതെങ്കിലും നിഘണ്ടു മാതൃകയായി സ്വീകരിച്ചോ?*

"ഇല്ല. ഹാർപേഴ്സാണ് ഉള്ളതിൽ ഭേദം എന്നു തോന്നിയിട്ടുണ്ട്."

*ഉള്ളൂർ അഡിഷണൽ ചീഫ് സെക്രട്ടറി എന്ന നിലയിലല്ല, കേരള സാഹിത്യ ചരിത്രത്തിന്റെ രചയിതാവ് എന്ന നിലയിലാണ് ഏറെ പ്രസിദ്ധൻ. അങ്ങയെ ഉള്ളൂരിന്റെ പിൻഗാമി എന്നു വിശേഷിപ്പിക്കാമോ?*

"നല്ല സുഖം തോന്നുന്നു! മുഖസ്തുതി ആരാണ് ഇഷ്ടപ്പെടാത്തത്."

*നിഘണ്ടു എഴുതുന്നതിനു ഇടയിൽ ഡിഫൻസ് സ്റ്റഡീസിൽ എം.എ. ബിരുദം എടുത്തെന്നു കേട്ടു? അതെവിടെ പ്രയോഗിക്കാനായിരുന്നു?*

"അതു മറ്റൊരു യാദൃശ്ചികതയാണ്. എന്റെ മകൾക്കു കല്യാണശേഷം മറ്റൊരു എം.എ. പഠിക്കാൻ മോഹം. മദ്രാസ് യൂണിവേഴ്സിറ്റിയിൽ തപാൽ കോഴ്സിനു ചേർന്നു. മകൾക്കു കൂട്ടിനാണ് ഞാൻ ഡിഫൻസ് സ്റ്റഡീസിനു ചേർന്നത്. അതു ഫസ്റ്റ് ക്ലാസ്സിൽ ജയിച്ചു. ഇപ്പോൾ ഞാൻ പി.എച്ച്.ഡി. വിദ്യാർത്ഥിയാണ്. മലയാള സാഹിത്യത്തിൽ. വിഷയം വിലാസിനിയുടെ സ്ത്രീ സങ്കല്പം. കോഴിക്കോട് യൂണിവേഴ്സിറ്റിയിലാണ് ഗൈഡ് എം. ലീലാവതി. അങ്ങനെ പഠനം തുടരുന്നു."

# സംഘർഷങ്ങൾ ആത്മീയ ജീവിതത്തിൽ

പുസ്തകാഭിപ്രായം

*(ഗ്രന്ഥകർത്താവ്: ഫാ. സി.സി. ചെറിയാൻ, ഓർത്തഡോക്സ് സെമിനാരി, കോട്ടയം)*

ഫാ.ഡോ. ജോൺ പണിക്കർ

നിത്യജീവനിലേക്കു പ്രയാണം ചെയ്യുന്ന വിശ്വാസിയുടെ ആത്മീയജീവിതത്തിൽ അനുഭവിക്കുന്ന നിരവധി പോരാട്ടങ്ങളും സംഘർഷങ്ങളും, അവയെ അതിജീവിച്ചുകൊണ്ടു നിത്യജീവൻ സ്വായത്തമാക്കുവാനുള്ള വഴികളും ഫാ. സി.സി. ചെറിയാൻ തന്റെ 'സംഘർഷങ്ങൾ ആത്മീയ ജീവിതത്തിൽ'' എന്ന ഗ്രന്ഥത്തിലൂടെ വിശദീകരിക്കുന്നു.

ഏഴദ്ധ്യായങ്ങളായി ക്രമീകരിച്ചിരിക്കുന്ന ഈ ഗ്രന്ഥം ആത്മീകവും ആന്തരീകവും ബാഹ്യവുമായ പോരാട്ടങ്ങളെയും സംഘർഷങ്ങളെയും വിശദീകരിച്ചുകൊണ്ട് അവയുടെ കാരണങ്ങളും പ്രതിവിധികളും ആഴമായി അന്വേഷിക്കുന്നു.

പിശാചിന്റെ പ്രധാനജോലി മനുഷ്യനെ ദൈവത്തിൽനിന്നും അകറ്റുകഎന്നുള്ളതാണ്. അതിനുവേണ്ടി പല കുതന്ത്രങ്ങളും മനുഷ്യന്റെമേൽ അവൻ പ്രയോഗിക്കുന്നു. അതു മനസ്സിലാക്കി അവയോടും ആത്മീയമായി പ്രതികരിച്ചു ഹൃദയ ശുദ്ധീകരണത്തോടുകൂടി മുന്നോട്ടു പോകുന്ന വിശ്വാസിക്ക് ആത്മീയപോരാട്ടങ്ങളിൽ വിജയിക്കുവാൻ സാധിക്കും.

സുഖലോലുപത, കുറ്റവും തോൽവിയും സമ്മതിയ്ക്കാത്ത അവസ്ഥ, താൻ ചെയ്യുന്നതു മാത്രം ശരിയും മറ്റുള്ളവർ ചെയ്യുന്നതെല്ലാം തെറ്റും എന്നുള്ള അഹങ്കാര ചിന്ത, അസൂയനിറഞ്ഞനോട്ടം, സംസാരം, പ്രവൃത്തി തുടങ്ങി നിരവധികാര്യങ്ങൾ മനുഷ്യജീവിതത്തിൽ ആന്തരീകവും ബാഹ്യവുമായ സംഘർഷങ്ങൾ ഉളവാക്കുന്നു. ഇവയിൽനിന്ന് മുക്തിനേടുമ്പോഴാണ് മനുഷ്യനു ആത്മീയപക്വത ഉണ്ടാകുന്നത്.

മനുഷ്യൻ അവനെത്തന്നെ യഥാർത്ഥമായി സ്നേഹിക്കണ്. നിന്നെപ്പോലെതന്നെ നിന്റെ അയൽക്കാരനേയും സ്നേഹിക്കുക എന്ന കർതൃകൽപന മനസ്സിലാക്കുമ്പോൾ മനുഷ്യൻ അവനെത്തന്നെ സ്നേഹിക്കുമ്പോഴാണ് മറ്റുള്ളവരിലേക്കു ആ സ്നേഹം പകരുവാൻ കഴിയുന്നത് എന്ന സത്യം വ്യക്തമാകുന്നു. മറ്റുള്ളവരുടെ ഉയർച്ചയിൽ അസൂയപ്പെടുന്ന ആൾ സ്വയസ്നേഹമുള്ള ആളല്ല എന്നർത്ഥം. അയാളിൽ ഉള്ളതു സ്വാർത്ഥ എന്ന പൈശാചിക സ്വഭാവമാണ്. സ്വാർത്ഥതയെ ആത്മീയജീവിതത്തിലെ പ്രധാന ശത്രുവായി ഫാ. സി.സി. ചെറിയാൻ വിശദീകരിക്കുന്നു. സ്വാർത്ഥതയെ നിഗ്രഹിക്കുന്നതാണ് ആത്മീയജീവിതവിജയത്തിന്റെ പ്രലധാന മാർഗ്ഗം. അഹംഭാവത്തെ ത്യജിക്കുക, കഷ്ടനഷ്ടങ്ങൾ സഹിക്കുക, സുഖലോലുപത ഒഴിവാക്കുക, എളിയോടുകൂടി ദൈവശുശ്രൂഷ നടത്തുക, യേശുക്രിസ്തുവിന്റെ ഭാവം ജീവിതത്തിൽ ഉൾക്കൊള്ളുക തുടങ്ങി പല മാർഗങ്ങളും ആദ്ധ്യാത്മീകജീവിതവിജയത്തിനുവേണ്ടി നിർദ്ദേശിക്കപ്പെട്ടിരിക്കുന്നു.

സ്വാർത്ഥതപോലെ തന്നെ അപകടകാരിയാണ് ശൂന്യതാബോധം. അലസതയിൽ നിന്നും ശൂന്യതാബോധം ജനിക്കുകയും അതു മനുഷ്യമനസ്സിനെയും ശരീരത്തെയും ബാധിക്കുകയും ചെയ്യും. ശൂന്യതാബോധത്തെ പിശാചിന്റെ പണിപ്പുരയായി ഫാ. സി.സി. ചെറിയാൻ വിശദീകരിക്കുന്നു. പ്രാർത്ഥന, ഉപവാസം എന്നിവയിലൂടെ ലഭിക്കുന്ന ശൂന്യതാബോധത്തെ നശിപ്പിക്കുവാൻ സഹായിക്കുന്നു.

നല്ലജീവിതം നയിക്കുന്ന വിശ്വാസികളെ പിശാചിനു വലയിൽ കുടുക്കുവാനോ വീഴിക്കുവാനോ കഴിയുകയില്ല. മനുഷ്യനിലുള്ള ബലഹീനവശങ്ങൾ മനസ്സിലാക്കിയാണ് സാത്താൻ പ്രവർത്തിക്കുന്നത്. അങ്ങനെ മനുഷ്യനിലേക്കു പ്രവേശിക്കുന്ന പിശാച് അവനെ ദൈവത്തിൽനിന്നും ദൈവകൽപനകളിൽ നിന്നും വിദൂരത്താക്കും. ദൈവസാദൃശ്യത്തിലും ദൈവസ്വരൂപത്തിലും സൃഷ്ടിക്കപ്പെട്ടിരിക്കുന്നവനും കർത്താവായ യേശു മശിഹായുടെ ജയമുള്ള സ്ലീബായാൽ രക്ഷിക്കപ്പെട്ടവനുമായ മനുഷ്യൻ ദൈവീകപരിജ്ഞാനംകൊണ്ടു മനസ്സു നിറച്ച് ആത്മീയ പോരാട്ടത്തിൽ പൈശാചിക പ്രലോഭനങ്ങളോടു എതിർത്തു നിൽക്കണമെന്നു ഗ്രന്ഥകാരൻ ആഹ്വാനം ചെയ്യുന്നു.

വിവാഹ ജീവിതത്തിൽ ദൈവാശ്രയവും സൽസ്വഭാവും വളർത്തിയെടുക്കുന്ന വിശ്വാസി കുടുംബജീവിതത്തിന്റെ ചാരിത്രശുദ്ധി ഉറപ്പാക്കുന്നു. സന്യാസജീവിതത്തിൽ ദൈവകൃപയിലും ദൈവസ്നേഹത്തിലും അടിയുറച്ചു വിശ്വസിച്ചുകൊണ്ടു വളരുന്ന സന്യാസി സന്യാസജീവിതത്തിന്റെ പവിത്രത കാത്തുസൂക്ഷിക്കുന്നു. സന്യാസജീവിതം ഈ ലോകത്തിലെ പ്രയാസങ്ങളിൽനിന്നും മരുഭൂമികളിലേക്കുള്ള ഒളിച്ചോട്ടമാണെന്ന ചിന്താധാരയ്ക്ക് മറുപടിയായി മരുഭൂമി സാത്താന്റെ കോട്ടയാണെന്നും അവിടെ ചെന്നു സാത്താനോടുപോരാടുന്നതു സാഹസീകമാണെന്നുള്ള പൗരസ്ത്യചിന്താധാരക്ക് ഈ പുസ്തകം ഊന്നൽ നൽകുന്നു.

*പുസ്തകാഭിപ്രായത്തിലേക്ക്, ഗ്രന്ഥനിരൂപണത്തിലേക്ക് ലേഖനങ്ങൾ അയക്കുന്നവർ പ്രസ്തുത കൃതിയുടെ രണ്ടു കോപ്പികളും അയച്ചുതരേണ്ടതാണ്. അല്ലാതുള്ളവ പ്രസിദ്ധീകരിക്കുന്നതല്ല.*

പത്രാധിപർക്കുള്ള കത്ത്

# മോചനമുണ്ടാവില്ലേ നമുക്ക്?

പ്രിയപ്പെട്ട എഡിറ്റർ,

ആഗസ്റ്റുലക്കം (ലക്കം 8, പുസ്തകം 54) 'മലങ്കര സഭ'യിൽ ബഹു: ഫാദർ റ്റി.ജെ. ജോഷ്വാ എഴുതിയ പ്രതികരണം സൃഷ്ടിച്ച പ്രതികരണമാണ് ഈ കത്ത്. അച്ചന്റെ ലേഖനത്തിൽ അടിവരയിട്ടു രേഖപ്പെടുത്തിയിരിക്കുന്ന ഭാഗം വായിച്ചപ്പോൾ ഞെട്ടിപ്പോയി. ചിന്താക്കുഴപ്പത്തിലാണ്ടുപോയ മനസ്സ് വേദനിക്കുകയുംചെയ്തു.

"കറുത്തവരുടെ നാടായ ഭാരതത്തിലേക്കു മാർതോമ്മായെ അയച്ചു എന്നു ശീമക്കാർ എഴുതിവച്ചത്, അതേപടി ഏറ്റു ചൊല്ലാനുള്ള അടിമത്തഭാവമാണ് ധീരശൂരന്മാരായ പിതാക്കന്മാർ നമ്മിൽ വളർത്തിയെടുത്തത്!" ആദരണീയമല്ലാത്ത ഈ പ്രസ്താവം കൊണ്ട് ബഹു:ജോഷ്വാ അച്ചൻ ഉദ്ദേശിച്ചത് എന്താണാവോ? എന്തു തന്നെയായാലും കത്ത് വിശ്വാസത്തിന്റെ എല്ലാ സീമകളെയും ഉല്ലംഘിക്കുക തന്നെ ചെയ്തു എന്നു പറയാതെ വയ്യ.

ശീമക്കാർ എന്ന വാക്കിന് വിദേശികൾ എന്ന വാച്യാർത്ഥമേ ഉള്ളുവെങ്കിലും, നമ്മുടെ സഭയിൽ അന്ത്യോഖ്യയിൽ നിന്നുള്ളവരെ കുറിക്കുന്നു ശീമക്കാർ എന്ന പദം. ഭാരതത്തിലേക്ക് മാർതോമായെ അയച്ചു എന്നു വിദേശികൾ (അതോ അന്ത്യോഖ്യായിൽ നിന്നുള്ളവരോ?) എഴുതിവച്ചത് അതേപടി ഏറ്റുചൊല്ലാനുള്ള അടിമത്തഭാവം പൂർവ്വപിതാക്കന്മാരിൽ ആരോപിക്കാൻ ബഹു:അച്ചൻ മുതിർന്നതിന്റെ പൊരുൾ വളരെയേറെ വിശദമാക്കപ്പെടേണ്ടതാണ്. കാരണം, മാർതോമ്മാ, ശ്രീയേശുവിന്റെ അപ്പോസ്തലനാണ്, പ്രേഷിതനാണ്) ശ്ലീഹായാണ്. (അയയ്ക്കപ്പെട്ടനാണ്) നമ്മുടെ മനീഷികളായ പൂർവ്വികന്മാർ നൂറ്റാണ്ടുകളായി വിശ്വസിച്ച ഈ മഹൽസതല്ല, കേവലം ശീമക്കാരുടെ എഴുത്തിൽനിന്നുള്ള തെറ്റിദ്ധാരണയാണെന്ന അറിവ് ദുഃസ്സഹമാണ്. വേദനയോടെ ഞാൻ ചോദിക്കട്ടെ; നാം പഠിച്ച ശ്രീയേശു ചരിതവും സുവിശേഷങ്ങളും, ശീമയിൽ നിന്നു വന്നതല്ലെന്ന് ആർക്കു പറയാൻ കഴിയും?

പ്രശസ്തചരിത്രകാരന്മാരുടെ ഭാരതചരിത്രങ്ങളിലെല്ലാം മാർതോമ്മാശ്ലീഹായുടെ ഭാരതപ്രവേശം, നിസ്സംശയം ചിരപ്രതിഷ്ഠ നേടിയിട്ടുളള ചരിത്രവസ്തുതയാണെന്നിരിക്കേ, ഇപ്പോൾ ഈ പാഴ്‌വിചാരത്തിന് പൈതൃകനിരാസത്തിന് ആസ്പദമായി തീർന്നത് എന്താണാവോ?

പി.സി. ചാക്കോ,പുതുപ്പള്ളി

## പ്രതികരണത്തിനു മറുപടി

"എഴുതാപ്പുറം വായിക്കുക" എന്നു കേട്ടിട്ടുണ്ട്. അതാണ് ശ്രീ. പി.സി. ചാക്കോ നടത്തിയിരിക്കുന്നത്. ഏതായാലും അദ്ദേഹത്തിന്റെ ചരിത്രപാണ്ഡിത്യം വെളിപ്പെടുത്താൻ ഒരവസരം നൽകിയതിൽ എനിക്കു സന്തോഷമേയുള്ളു.

മാർത്തോമ്മാശ്ലീഹാ ഭാരതത്തിൽ വന്നിട്ടില്ലാ എന്നു ധ്വനിക്കുന്ന ഒരു വാക്കുപോലും ലേഖനത്തിൽ ഇല്ല. ഞാൻ എഴുതിയത് എന്താണെന്നു മനസ്സിലാക്കാൻ കഴിയാതെ "വേദപാരഗതന്റെ ഉദീരണം" എന്ന് ആക്ഷേപസ്വരത്തിലുള്ള പരാമർശം തികച്ചും അസ്ഥാനത്തായിപ്പോയി.

ശീമക്കാർ മലങ്കരയിലെ ആളുകളെ പുച്ഛത്തോടെ വിളിക്കുന്നതാണ് "കറുത്തവർ" എന്ന്; അമേരിക്കയിലെ വെള്ളക്കാർ നീഗ്രോകളെ 'കറമ്പന്മാർ' എന്നു വിളിക്കുന്നതുപോലെ "കറുത്തവരുടെ നാടായ ഭാരതത്തിലേക്ക്" എന്നുള്ളതിന്റെ പിമ്പിലെ പുച്ഛഭാവമാണ്. ആത്മാഭിമാനമുള്ള മലങ്കരമക്കൾക്ക് ദുസ്സഹമാക്കുന്നത്. ശീമക്കാർ എഴുതിയ പ്രാർത്ഥന പരിഭാഷപ്പെടുത്തിയപ്പോൾ ആ വാക്കു മാറ്റുവാനുള്ള ഭാവന കാണിക്കാതെ അടിമത്തഭാവത്തിൽ അതേവാക്കു ചേർക്കുകയായിരുന്നു. ഇതാണ് എന്റെ പരാമർശം. കാര്യം മനസ്സിലാക്കാതെ പാണ്ഡിത്യപ്രകടനത്തിനു പുറപ്പെടേണ്ടതില്ലായിരുന്നു എന്നു മാത്രം ചൂണ്ടിക്കാണിക്കട്ടെ

ഫാ. റ്റി.ജെ. ജോഷ്വാ.

### വായനക്കാരുടെ ശ്രദ്ധയ്ക്ക്

1. നിങ്ങളുടെ അഡ്രസ്സിൽ തെറ്റുണ്ടെങ്കിൽ ശരിയായിട്ടുള്ളത് ഉടനെ അറിയിക്കുക. രജി. നമ്പറും പിൻകോടും കാണിച്ചിരിക്കണം.

2. മാസികയിലേക്ക് അയയ്ക്കുന്ന രചനകൾ, പ്രസിദ്ധീകരിക്കാത്തവ തിരികെ വേണമെന്നുള്ളവർ മതിയായ സ്റ്റാമ്പ് ഒട്ടിച്ച കവറും അയയ്ക്കേണ്ടതാണ്.

മുൻപ് പ്രസിദ്ധീകരിച്ച രചനകൾ സ്വീകാര്യമല്ല. കടലാസിലെ ഒരു പുറത്ത് മാത്രം എഴുതുക.

3. ഈ ലക്കത്തിൽ മാസികയോടൊപ്പം സഭാ പഞ്ചാംഗവും അയയ്ക്കുന്നുണ്ട്.

### സാഹിത്യ, പത്രപ്രവർത്തന, മാധ്യമ മാർഗ്ഗനിർദ്ദേശക ക്യാമ്പ്

'മലങ്കരസഭ'മാസികയുടെ ആഭിമുഖ്യത്തിൽ മെയ്മാസത്തിൽ നാലുദിവസത്തേക്ക് 15 വയസ്സിനും ഇരുപത്തിയഞ്ച് വയസ്സിനും മദ്ധ്യേ പ്രായമുള്ളവർക്കായി സാഹിത്യ പത്രപ്രവർത്തനപരിശീലന മാധ്യമ മാർഗ്ഗനിർദ്ദേശക ക്യാമ്പ് നടത്തുന്നു.

തികച്ചും വ്യത്യസ്തം, ഏറെ പ്രയോജനപ്രദം

പത്രപ്രവർത്തനം, സാഹിത്യരംഗങ്ങൾ, ദൂരദർശൻ, ആകാശവാണി, ഏഷ്യാനെറ്റ്, സൂര്യാ ടി.വി. തുടങ്ങിയ മേഖലകളിലെ തൊഴിലവസരങ്ങൾ പരിചയപ്പെടുത്തുന്നു.

*കൂടുതൽ വിവരങ്ങൾ അടുത്ത ലക്കത്തിൽ*

# ഹരാരെ സ്മരണ

പ്രൊഫ. പി.സി. ഏലിയാസ്

വൈദ്യുത വിളക്കുകൾ അണഞ്ഞു. കത്തിച്ച മെഴുകുതിരിയിൽനിന്നും ഓരോരുത്തരും തിരി തെളിയിച്ചു. കുരിശുമാലകൾ പരസ്പരം കൈമാറി. മെഴുകുതിരി വെളിച്ചത്തിൽ ആഹാധനാകൂടാരം പ്രഭാപൂർണ്ണമായി. "പിതാവിൻെറയും പുത്രൻെറയും പരിശുദ്ധറൂഹായുടെയും നാമത്തിൽ സമാധാനത്തോടെ പോകുക..... വേൾഡ് കൗൺസിൽ ഓഫ് ചർച്ചസ് മേഡറേറ്ററായി വീണ്ടും തെരഞ്ഞെടുക്കപ്പെട്ട അർമിനീയൻ ഓർത്തഡോക്സ് സഭയുടെ കാതോലിക്കോസ് പരിശുദ്ധ ആരാം പ്രഥമൻ ആശിർവാദം നൽകിയതോടെ 1998 ഡിസംബർ 3 മുതൽ 14 വരെ ഹരാരെയിൽ നടന്ന W.C.C. യുടെ 50-ാം വാർഷിക സമ്മേളനത്തിനും ഏഴുവർഷത്തിലൊരിക്കൽ മാത്രം നടക്കുന്ന ജനറൽ അസംബ്ലിക്കും തിരശീലവീണു. സമാപനആരാധനയിൽ സഭകളുടെ ഐക്യത്തിനായുള്ള പ്രാർത്ഥന നയിച്ചത് മലങ്കര ഓർത്തഡോക്സ് സഭാ പ്രതിനിധി സംഘത്തലവൻ




വേൾഡ് കൗൺസിൽ ഓഫ് ചർച്ചസ് മോഡറേറ്ററായി തെരഞ്ഞെടുക്കപ്പെട്ട അർമീനിയൻ ഓർത്തഡോക്സ് കാതോലിക്കോസ് അരാംപ്രഥമൻ, ജന: സെക്രട്ടറി ഡോ. കൊണാർഡ് റെയ്സർ എന്നിവരോടൊപ്പം ഇന്ത്യൻ പ്രതിനിധിസംഘ അംഗങ്ങൾ. ഡോ. ജയന്ത്, പ്രൊഫ. പി.സി. ഏലിയാസ്, ചാക്കോ ജോസഫ്, ഫാ. ഏബ്രഹാം കരുവിള, സഖറിയാസ് മാർ തെയോഫീലസ്, ഫിലിപ്പോസ് മാർ യൗസേബിയോസ്, ഫാ.ഡോ. കെ.എം. ജോർജ്ജ്, ജോർജ്ജ് ജോൺ, ഫാ. എം.എസ്. സ്കറിയാ, ഫാ.ഡോ. ജോൺ മാത്യു, രജി വർഗീസ്.

ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്ത ആയിരുന്നു.

ബദ്ധന്മാർക്ക് വിടുതലും, കുരുടന്മാർക്ക് കാഴ്ചയും, പീഡിതർക്ക് മോചനവും, കടങ്ങൾക്ക് ഇളവും പ്രഖ്യാപിക്കുന്ന യോബേൽ സംവത്സരത്തെ അനുസ്മരിപ്പിക്കുന്ന വിധം കാഹളം മുഴക്കി വാദ്യഘോഷത്തോടെ ആരംഭിച്ച സമ്മേളനം അംഗീകരിച്ച പ്രമേയങ്ങൾ കാലിക പ്രാധാന്യമുള്ളവ ആയിരുന്നു. ദരിദ്രരാജ്യങ്ങൾ ഋണബാധ്യത ഇളച്ചുകൊടുക്കാൻ സമ്പന്ന രാജ്യങ്ങളോടും അന്താരാഷ്ട്രസംഘടനകളോടും ആഹ്വാനം ചെയ്യുന്നതും ആഗോളവൽക്കരണത്തിൻെറ അപമാനമാനവികതയെ അപലപിക്കുന്നതും മനുഷ്യാവകാശലംഘനങ്ങളെ എതിർക്കുന്നതുമായ സന്ദേശമാണ് സമ്മേളനം പുറപ്പെടുവിച്ചത്.

1948-ൽ ആംസ്റ്റർഡാമിൽ ആരംഭിച്ച സഭകളുടെ കൂട്ടായ്മയിൽ അന്ന് 148 അംഗങ്ങൾ ഉണ്ടായിരുന്നു. 50 വർഷങ്ങൾ പിന്നിട്ടപ്പോൾ 22 ഓർത്തഡോക്സ് സഭകളടക്കം 339 സഭകൾ അംഗങ്ങളായുള്ള മഹാപ്രസ്ഥാനമായി W.C.C. വളർന്നു.

റഷ്യൻ ഓർത്തഡോക്സ് സഭ പങ്കാളിത്വം നാമമാത്രമായി പരിമിതപ്പെടുത്തുകയും ജോർജ്ജിയ, ബൾഗേറിയ എന്നിവിടങ്ങളിലെഓർത്തഡോക്സ് സഭകൾW.C.C. യിൽ നിന്ന് വിടപറയുകയും ചെയ്ത സംഭവങ്ങൾ കരിനിഴൽ പരത്തിയ സാഹചര്യത്തിലാണ് സമ്മേളനം ആരംഭിച്ചത്. സോവ്യറ്റ് യൂണിയൻെറ തകർച്ചയും സാമ്പത്തികപ്രതിസന്ധിയും മുതലെടുത്ത് പണവും പത്രാസുമായി 'ആൾപിടുത്തം' നടത്തുന്ന പ്രൊട്ടസ്റ്റന്റ് വിഭാഗങ്ങളുടെ പ്രവർത്തനത്തിൽ മനംമടുത്താണ് ആ പ്രദേശങ്ങളിലെ ഓർത്തഡോക്സ് സഭാംഗങ്ങൾ W.C.C. ക്ക് എതിരെ തിരിയുന്നത്.

ഓറിയന്റൽ ഓർത്തഡോക്സ് സഭകളുടെയും ഈസ്റ്റേൺ ഓർത്തഡോക്സ് സഭകളുടെയും പ്രതിനിധികൾ രണ്ട് തവണ പ്രത്യേകം സമ്മേളിച്ച് ജനറൽ അസംബ്ലിയിൽ എടുക്കേണ്ട നിലപാടിനെക്കുറിച്ച് ചർച്ച ചെയ്തു. എത്യോപ്യൻ ഓർത്തഡോക്സ് പാത്രിയർക്കീസ് പരിശുദ്ധ ആബൂനാ പൗലോസ്, എക്യുമെനിക്കൽ പാത്രിയർക്കീസ് പ്രതിനിധി അത്താനാസിയോസ്, അൽബീനിയൻ പാത്രിയർക്കീസ് പ്രതിനിധി അർച്ചുബിഷപ്പ് അനസ്താനിയോസ് എന്നിവർ വേദിയിൽ അണിനിരന്നു. ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ, ഫാ. ഡോ. കെ.എം. ജോർജ്, ഫാ. ഡോ. ജോൺ മാത്യു, പ്രൊഫ. പി.സി. ഏലിയാസ് തുടങ്ങിയവർ പ്രസംഗിച്ചു. സഭകളുടെ കൂട്ടായ്മയിൽ നിന്നും ഒഴിഞ്ഞുമാറുകയല്ല, സജീവമായ പങ്കാളിത്തമാണ് ആവശ്യമെന്ന് മലങ്കരസഭയുടെ പ്രതിനിധികൾ വാദിച്ചു.

ഓർത്തഡോക്സ് സഭകളും W.C.C. യും തമ്മിലുള്ള ബന്ധം സുഗമമായി തുടരുന്നതിന് Mixed Theological commission രൂപീകരിക്കാൻ തീരുമാനിച്ചതും ഓർത്തഡോക്സ് കാ

തോലിക്കോസ് ആരാം പ്രഥമനെ വീണ്ടും മോഡറേറ്ററായി തെരഞ്ഞെടുത്തതും ശ്രദ്ധേയമായ നീക്കങ്ങളായിരുന്നു. ആഗ്രഹിച്ചിട്ടും അംഗത്വം ലഭിക്കാത്ത പ്രൊട്ടസ്റ്റന്റെ സഭകളെയും പ്രസ്ഥാനങ്ങളെയും സഹകരിപ്പിക്കുന്ന തുറന്ന വേദിയായി Ecumenical Forum സംഘടിപ്പിക്കാൻ സമ്മേളനം നിർദ്ദേശിച്ചത് ചില പ്രതിനിധികളുടെ വിമർശനത്തിന് വിധേയമായി.

എന്നും രാവിലെ നടന്ന പ്രഭാതആരാധന ഒരനുഭവം തന്നെയായിരുന്നു. ആഫ്രിക്കയിലെ ഏറ്റവും നല്ല സർവ്വകലാശാലയായ സിംബാബ്‌വെ യൂണിവേഴ്സിറ്റി വളപ്പിൽ പടുത്തുയർത്തിയ പടുകൂറ്റൻ ആരാധനാകൂടാരം സമാഗമനകൂടാരത്തെ അനുസ്മരിപ്പിക്കുന്നതായിരുന്നു. വിവിധഭാഷകൾ സംസാരിച്ചും വിഭിന്നവേഷങ്ങൾ ധരിച്ചും കൂടാരത്തിലേക്ക് ഒഴുകി എത്തുന്ന പ്രതിനിധികൾ ബാബേൽ കോട്ടയെ ഓർമ്മിപ്പിക്കുമെങ്കിൽ ആരാധന ആരംഭിച്ചുകഴിഞ്ഞാൽ അതൊരു താബോർ മലയായി മാറുന്ന അനുഭവമായിരുന്നു. താളമേളങ്ങളോട് ഒരുമിച്ച്പാടിയും പ്രാർത്ഥിച്ചും ആത്മസംതൃപ്തിയുടെ ഔന്നത്യത്തിലേക്കും നിമിഷങ്ങൾ നീണ്ടമൗനത്തിലൂടെ ആത്മീയതയുടെ ആഴങ്ങളിലേക്കും എത്തി സായൂജ്യമടയുന്ന ധന്യമുഹൂർത്തങ്ങൾ അനവധി ഉണ്ടായി.

ഓർത്തഡോക്സ് പാരമ്പര്യത്തിൽനടന്ന ആരാധനയുടെ വേളയിൽ മരിച്ചുപോയ പ്രിയപ്പെട്ടവർക്കുവേണ്ടി പ്രാർത്ഥിക്കാൻ സഭാവ്യത്യാസം കൂടാതെ പ്രതിനിധികൾ തയ്യാറായത് രസകരമായി തോന്നി. കുന്തിരിക്ക പുകയുടെയും സുഗന്ധത്തിന്റെയും അന്തരീക്ഷത്തിൽ ആഫ്രിക്കൻ കുരിശിൻചുവട്ടിൽ പ്രത്യേകം വിരിച്ചിരുന്ന ചുവന്ന പട്ടിൽ ചരമമടഞ്ഞ പ്രിയപ്പെട്ടവരുടെ പേരുകൾ കുറിക്കുന്നതിനും ഓരോ ആത്മാവിനുംവേണ്ടിയും ഓരോ ധാന്യമണി വിതറുന്നതിനുമുള്ള അവസരം ഒട്ടേറെ പ്രതിനിധികൾ പ്രയോജനപ്പെടുത്തി. പിറ്റേന്ന് മുതൽ കുരിശും ചുവന്നപട്ടും ധാന്യമണികളും ആരാധനാകൂടാരത്തിന് സമീപം സ്ഥിരമായി സ്ഥാനം പിടിച്ചിരിക്കുന്നതാണ് കണ്ടത്.

പ്രഭാതപ്രാർത്ഥനയ്ക്കുശേഷം ചെറുസംഘങ്ങളായി തിരിഞ്ഞ് ബൈബിൾപഠനവും ചർച്ചയും നടത്താൻ അവസരമൊരുക്കിയത് ഉചിതമായി. യൗസേബിയോസ് തിരുമേനിയും ഡോ. എൽസി ഫിലിപ്പും ഓരോ ഗ്രൂപ്പിന് നേതൃത്വം നൽകി. പാക്കിസ്ഥാനിൽ നിന്നും എത്തിയ ആഗ്ലിക്കൻ ബിഷപ്പ് ഇമ്മാനുവൽ അസറായ, അമേരിക്കയിലെ മെട്രോപ്പോലീത്തൻ ചർച്ച് മോഡറേറ്റർ റവ. നാൻസി, യുണൈറ്റഡ് ചർച്ച് ഓഫ് അമേരിക്ക ബിഷപ്പ് ജോൺസൺ, ഈജിപ്റ്റിലെ കോപ്റ്റിക്ക് ഓർത്തഡോക്സ് ബിഷപ്പ് പൗലൂസ് തുടങ്ങിയവർ അംഗങ്ങളായുള്ള ഗ്രൂപ്പിലെ ചർച്ചയും സംവാദവും എനിക്ക് ഏറെ ഉപകാരപ്രദമായി. ഡോ. എം.എം. തോമസിന്റെ നാട്ടിൽ നിന്നും ഡോ. പൗലോസ് മാർ ഗ്രിഗോറിയോസിന്റെ സഭയിൽനിന്നും വന്ന വ്യക്തി എന്ന നിലയിൽ എന്നോട് അവരൊക്കെ കാണിച്ച ആദരവ് എന്നെ അഭിമാനപുളകിതനാക്കി. കെ.എം. ജോർജ്



അച്ചനെക്കുറിച്ചും അവർക്കൊക്കെയുള്ള മതിപ്പ് എൻെറ അഭിമാനം വർദ്ധിപ്പിച്ചു.

ഇന്ത്യയിൽ നിന്നുമുള്ള പ്രതിനിധികൾ യോഗം ചേർന്ന് എക്യുമെനിക്കൽ പ്രസ്ഥാനനായകരായി കാലയവനികയ്ക്കുള്ളിൽ മറഞ്ഞ ഡോ. പൗലൂസ് മാർ ഗ്രിഗോറിയോസ്, ഡോ. എം.എം. തോമസ്, ഫാ. ഡോ. വി.സി. സാമുവൽ എന്നിവരെക്കുറിച്ച് അനുസ്മരണം നടത്തി.

Market Place എന്ന് അർത്ഥം വരുന്ന 'പഡാരെ' എന്ന പേരിൽ സാംസ്കാരിക പരിപാടികൾ അവതരിപ്പിക്കാൻ അവസരമുണ്ടായിരുന്നു. പല രാജ്യങ്ങളും സഭകളും സംഘടനകളും അവസരം പ്രയോജനപ്പെടുത്തി. ഒരേ സമയം ഒട്ടനവധി പരിപാടികൾ വിവിധ ഇടങ്ങളിലായി നടന്നതിനാൽ ആർക്കും വ്യക്തമായ ധാരണ ലഭിക്കാതെ പോയോ എന്ന് സംശയിക്കേണ്ടിയിരിക്കുന്നു. 'പഡാരെ' ക്ക് പകരം 'ഹരാരെ' കാണാനും യഥാർത്ഥ 'ചന്തസ്ഥലങ്ങൾ' സന്ദർശിക്കാനും പോയവർ അനവധിയാണ്. ഇന്ത്യയിലെ നാഷണൽ കൗൺസിൽ ഓഫ് ചർച്ചസ് സെക്രട്ടറി ഫാ. ഐപ്പ് ജേക്കബിൻെറ നേതൃത്വത്തിൽ കാലികപ്രാധാന്യമുള്ള വിഷയങ്ങളെക്കുറിച്ചുള്ള പരിപാടികൾ അവതരിപ്പിച്ചു. മാർതോമാസഭയുടെ ആഭിമുഖ്യത്തിൽ ജോസഫ് മാർ ഐറേനിയസ് തിരുമേനി കൂടി പങ്കെടുത്ത വള്ളം കളിയും അമേരിക്കയിൽ നിന്നും ലണ്ടനിൽ നിന്നും എത്തിയ സഭാംഗങ്ങൾ അവതരിപ്പിച്ച നൃത്തവും മാർത്തോമ്മാ സഭാ 'ചരിത്ര' വ്യഖ്യാനവും ഉണ്ടായിരുന്നു.സിംബാബ്‌വെയിലെ വിവിധ ഗോത്രങ്ങൾ അവതരിപ്പിച്ച സംഘനൃത്തം ആവേശകരമായിരുന്നു. വെള്ളക്കാരുടെ ചൂഷണത്തിൽ നിന്നും മോചിതരായിട്ടും 'കറുത്ത മേലാളന്മാ'രുടെയും രാഷ്ട്രീയക്കാരുടെയും തട്ടിപ്പിന് വിധേയരാകുന്ന പാവപ്പെട്ട മനുഷ്യരുടെ കഥ നാടകരൂപത്തിൽ അവതരിപ്പിച്ചത് ഏവരുടെയും പ്രശംസ പിടിച്ചുപറ്റി.

ഏഷ്യൻ പ്രതിനിധികളുടെ പ്രത്യേക സമ്മേളനത്തിൽ ശത്രുതയിൽ കഴിയുന്ന ഉത്തരകൊറിയായിലെയും ദക്ഷിണാകൊറിയായിലെയും പ്രതിനിധികൾ കൈകോർത്ത് അണിനിരന്ന് പാടിയത് അവിസ്മരണീയമായി.

ജീവിക്കുന്ന ഇതിഹാസമായ നെൽസൺ മണ്ടേല ജൂബിലി സമ്മേളനത്തിൽ മുഖ്യാതിഥിയായി എത്തി. മിഷൻ സ്കൂളിൽ വിദ്യാർത്ഥിയായിരുന്ന കാര്യവും ആംസ്റ്റർഡാമിലെ W.C.C.സമ്മേളനത്തിൽ യുവവിപ്ലവകാരിയായി എത്തിയതും ആഫ്രിക്കൻ വിമോചന സമരത്തിന് W.C.C. പിന്തുണ നൽകിയതും വികാര വായ്പോടെ മണ്ടേല അനുസ്മരിച്ചു. സിംബാബ്‌വെ പ്രസിഡണ്ട് റോബെർട്ട് മൃഗാബെ രണ്ട് തവണ അസംബ്ലി സന്ദർശിച്ചു.

ഞായറാഴ്ചകളിൽ കോപ്ടിക് ഓർത്തഡോക്സ് പള്ളികളിൽ വി. കുർബാനയിൽ സംബന്ധിക്കുന്നതിനുള്ള അവസരം ലഭിച്ചു. യൗസേബിയോസ് തിരുമേനി സഹകാർമ്മികനായി ആരാധന നയിച്ചു. ഓർത്തഡോക്സ് സഭകളുടെ യുവജനവേദിയായി സിന്തസ്മോസ് ഒരുക്കിയ വേദിയിൽ പത്രപ്രവർത്തനത്തെക്കുറിച്ച് പോൾ മണലിൽ, വിദ്യാർത്ഥി-യുവജനപ്രസ്ഥാനങ്ങളെക്കുറിച്ച് ഡീക്കൻ റെജിവർഗീസ് ചാണ്ടി എന്നിവർ പ്രബന്ധങ്ങൾ അവതരിപ്പിച്ചു.

സമ്മേളനത്തിൽ ചർച്ചയ്ക്കായി തയ്യാറാക്കിയ രേഖകളിൽ ഫാ. ഡോ. കെ.എം. ജോർജ്, പാ. ഡോ. ജോൺ മാത്യു എന്നിവരുടെ പ്രബന്ധങ്ങളും ഉൾപ്പെടുത്തിയിരുന്നു.

മലങ്കര ഓർത്തഡോക്സ് സഭയെ പ്രതിനിധീകരിച്ച് ഫിലിപ്പോസ് മാർ യൗസേബിയോസ്, ഫാ. ഡോ. കെ.എം. ജോർജ്, ഫാ. എം.എസ്. സ്കറിയ (ലണ്ടൻ), ഡോ. എൽസി ഫിലിപ്പ്, പ്രൊഫ. പി.സി. ഏലിയാസ്, ഡീക്കൻ റെജി വർഗീസ് ചാണ്ടി എന്നിവർ പങ്കെടുത്തു. ഫാ. ഡോ. ജോൺ മാത്യു അഡ്വൈസർ എന്ന നിലയിലും പോൾ മണലിൽ (മലയാള മനോരമ) പത്രപ്രവർത്തകൻ എന്ന നിലയിലും സംബന്ധിച്ചു. സിറിയൻ ഓർത്തഡോക്സ് പാട്രിയാർക്കേറ്റ് പ്രതിനിധികളായി എത്തിയവരിൽ തോമസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്താ, സിജി എബ്രഹാം എന്നിവരും ഉൾപ്പെടുന്നു.

W.C.C. സെൻട്രൽ കമ്മറ്റിയിലേക്ക് മലങ്കര സഭയുടെ പ്രതിനിധിയായി ഫാ. ഡോ. കെ.എം. ജോർജ് തെരഞ്ഞെടുക്കപ്പെട്ടു. കത്തോലിക്കാ ജോയിന്റ് വർക്കിങ്ങ് ഗ്രൂപ്പിലേക്കു യൗസേബിയോസ് തിരുമേനിയും ഫെയ്ത്ത് ആന്റ് ഓർഡർ കമ്മീഷനിലേക്ക് ഫാ. ഡോ. ജേക്കബ് കുര്യനും തെരഞ്ഞെടുക്കപ്പെട്ടു. എക്സ്ക്യൂട്ടീവ് കമ്മറ്റിയിലേക്ക് മാർത്തോമ്മാ സഭയിലെ സഖറിയാസ് മാർ തെയോഫിലോസ് (അമേരിക്ക) എട്ട് പ്രസിഡണ്ടന്മാരിൽ ഒരാളായി പരിശുദ്ധ ഇഗ്നാത്തിയോസ് സക്കാ പ്രഥമൻ പാത്രിയർക്കീസ് ബാവായും തെരഞ്ഞെടുക്കപ്പെട്ടു. മലങ്കര ഓർത്തഡോക്സ് സഭ ഉൾപ്പെടുന്ന ഓറിയന്റൽ ഓർത്തഡോക്സ് സഭകളുടെ പ്രതിനിധികളാണ് ബാവായെ നാമനിർദ്ദേശം ചെയ്തത്. ഇതിന് മുൻപ് സാറാ ചാക്കോ, ഡോ. പൗലൂസ് മാർ ഗ്രിഗോറിയോസ് എന്നിവർ പ്രസിഡണ്ട് സ്ഥാനവും ഡോ. എം.എം. തോമസ് മോഡറേറ്റർ സ്ഥാനവും വഹിച്ചിട്ടുണ്ട്.

ഇടവേള പ്രയോജനപ്പെടുത്തി ലോകാത്ഭുതങ്ങളിൽ ഒന്നായ വിക്ടോരിയാ ഫോൾസ് സന്ദർശിക്കാനും അവസരം കിട്ടി.

കേരളത്തിൽ നിന്നുമുള്ള പ്രതിനിധികൾ യൗസേബിയോസ് തിരുമേനി, എൻ.സി.സി. സെക്രട്ടറി ഫാ. ഐപ്പ് ജേക്കബ്, ഫാ. ഡോ. കെ.എം. ജോർജ്, ഫാ. ഡോ. എബ്രഹാം കുരുവിള എന്നിവരുടെ നേതൃത്വത്തിൽ ഇന്ത്യൻ ഹൈക്കമ്മീഷണർ രാമമൂർത്തിയെ സന്ദർശിക്കുകയും അദ്ദേഹം ഒരുക്കിയ സത്കാരത്തിൽ പങ്കെടുക്കുകയും ചെയ്തു.

സിംബാബ്‌വെക്കാരുടെ ആതിഥ്യമര്യാദയും മാന്യമായ പെരുമാറ്റവും ഹരാരെ പട്ടണത്തിൻെറ മനോഹാരിതയും ആരുടെയും ഹൃദയം കവരുന്നവയായിരുന്നു.

- - - - - - - -

## രണ്ടാം ചരമവാർഷികം

12-01-1999

"നിന്റെ മഹത്വമുദിക്കും നാൾ
നില്ക്കണമേ വലഭാഗത്ത്."



K. George

Budhanikunnil House, Valacodu, Punalur, Kerala

*Inserted by*

Mrs. Saramma George
Mrs & Mr. Moncy George and Family
Mrs & Mr. James George and Family
Mrs & Mr. Abraham George and Family
Mrs & Mr. Y. Raju and Family
Mrs & Mr. Tomy Aykara and Family

# 'ശാന്തിഗ്രാം' ഒരു സ്വപ്നത്തിന്റെ സാക്ഷാത്കാരം

റവ.ഫാ. പി.എ. ഫിലിപ്പ്, ഡൽഹി ഭദ്രാസന സെക്രട്ടറി

നഗരജീവിതത്തിന്റെ ഒരായിരം വർണ്ണങ്ങളോടും നിറച്ചാർത്തുകളോടും ആഭിമുഖ്യവും ആരാധനാ മനോഭാവവുമുള്ള നമ്മുടെ സമൂഹത്തിന് ഗ്രാമങ്ങളുടെ സമുദ്ധാരണമെന്ന സങ്കൽപ്പം അരോചകമായോ അപ്രസക്തമായോ തോന്നിയേക്കാം. ഭാരതത്തിന്റെ വികസനം ആരംഭിക്കേണ്ടത് ഗ്രാമങ്ങളിൽ നിന്നുമാണ് എന്ന് നമ്മുടെ രാഷ്ട്രപിതാവ് അസന്നിഗ്ദ്ധമായി പ്രസ്താവിച്ചിട്ടുള്ളതിനെ ആരെങ്കിലും ഗൗരവമായിട്ടെടുത്തിട്ടുണ്ടോ എന്നു സംശയം. കുടിവെള്ളം പോലും ഇല്ലാത്ത ആയിരക്കണക്കിന് ഇൻഡ്യൻ ഗ്രാമങ്ങൾ അതിന് പ്രത്യക്ഷോദാഹരണങ്ങളാണ്. വ്യാപാരി-വ്യവസായി സഖ്യത്തിനും അവരുടെ താവളങ്ങളായ നഗരങ്ങൾക്കും സംരക്ഷണവും അസന്തുലിതവും അളിവിൽകവിഞ്ഞതുമനായ സഹായവും നല്കുന്ന നമ്മുടെ ഗവൺമെന്റുകൾ ഇൻഡ്യൻ ഗ്രാമങ്ങളുടെ ദുരവസ്ഥ മാറ്റുവാൻ എന്തൊക്കെ ചെയ്തു? എട്ടുപഞ്ചവത്സര പദ്ധതികൾക്കു ശേഷം പോലും വിദ്യയുടെ വെളിച്ചമോ, വിദ്യുച്ഛക്തി വെളിച്ചമോ കടന്നുചെല്ലാത്ത ഈ ഗ്രാമങ്ങളിലെ നിസ്സഹയരായ പട്ടിണിക്കാരായ ഈ മനുഷ്യർക്കുവേണ്ടി ആരു ശബ്ദമുയർത്താൻ?

ഭാരതഗ്രാമങ്ങളുടെ ഉദ്ധാരണം കാലം ചെയ്ത ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ ഒരു സ്വപ്നമായിരുന്നു. ഡൽഹിക്കടുത്ത് ലാൽകുവാ എന്ന ഗ്രാമത്തിൽ ഈ ഉദ്ദേശം സാധിക്കുവാനായി ഒരു പ്രോജക്ട് ആരംഭിക്കുകയും ചെയ്തിരുന്നു. എന്നാൽ സഭയുടെ സാമൂഹ്യപ്രതിബദ്ധതയുടേയും അതിനുവേണ്ടി ചിന്തിക്കുകയും ചെയ്യുന്ന ആളുകളുടേയും കുറവുകാരണം അത് കാര്യക്ഷമമായി മുമ്പോട്ടുകൊണ്ടുപോകുവാൻ സാധിച്ചില്ല. അദ്ദേഹം വിയർപ്പും കണ്ണീരുമൊഴുക്കി മെനഞ്ഞെടുത്ത ഡൽഹിഭദ്രാസനം ആ സ്വപ്നസാക്ഷാത്കാരത്തിനായി ഇപ്പോൾ 'ശാന്തിഗ്രാം' എന്ന മിഷൻ സംരംഭത്തിലൂടെ രംഗത്തിറങ്ങുന്നു.

അവിഭജിത സഭയുടെ പ്രത്യേകിച്ചും പൗരസ്ത്യ സഭയുടെ പരിശുദ്ധനായ നിസ്സായിലെ ഗ്രിഗോറിയോസിന്റെയും (C.A.D. 330-395) മലങ്കരസഭയുടെ പ്രഖ്യാപിത പരിശുദ്ധനായ പരുമല മാർ ഗ്രിഗോറിയോസിന്റേയും (1848-1902) മദ്ധ്യസ്ഥതയിലും ഡോ. പൗലോസ് മാർ ഗ്രിഗോറിയോസിന്റെ പാവനസ്മരണയിലും 'ശാന്തിഗ്രാം' എന്ന ബ്രഹത്തായ മിഷൻ സംരംഭം ഭാരത തലസ്ഥാനം കേന്ദ്രമാക്കി പ്രവർത്തനം ആരംഭിച്ചിരിക്കുന്നു.

ഹരിയാനയിലെ ഗുഡ്ഗാവ് ജില്ലയിൽ 'മണ്ടാവർ' എന്ന ഗ്രാമമാണ് ഈ പ്രോജക്ടിന്റെ കേന്ദ്രസ്ഥാനം. (ഡൽഹി ഓർത്തഡോക്സ് സെന്ററിൽ നിന്ന് 35 കി.മി. ദൂരം) ശാന്തിഗ്രാമിനുവേണ്ടി അവിടെ 21 ഏക്കർ സ്ഥലം വാങ്ങി കഴിഞ്ഞു. ഈ ഗ്രാമത്തിലെ കുടുംബങ്ങളുടെ സ്വാശ്രയ സാമൂഹ്യസാമ്പത്തിക വികസനത്തിനുവേണ്ടി ഒറ്റയായും കൂട്ടമായും ഉള്ള ശേഷി വർദ്ധിപ്പിക്കുക എന്നതാണ് ശാന്തിഗ്രാമിന്റെ ഉദ്ദേശം. ഈ ഉദ്ദേശസാദ്ധ്യത്തിനായി പ്രധാനമായും നാലു ദിശകളിൽ പ്രവർത്തിക്കുവാനാണ് ഇപ്പോൾ ആഗ്രഹിക്കുന്നത്.

(1) വിദ്യാനികേതൻ

ഗ്രാമങ്ങളിലെ കുട്ടികളുടെ വിദ്യാഭ്യാസത്തിനായി ബാലവാടി, പ്രൈമറിസ്ക്കൂളുകൾ ഇവ ഇതിലുൾപ്പെടുന്നു. ഡൽഹിയിലെ സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രലിന്റെ കീഴിലുള്ള സെന്റ് പോൾസ് സ്ക്കൂൾ ഇതിനുവേണ്ട നേതൃത്വവും സഹായവും വാഗ്ദാനം ചെയ്തിട്ടുണ്ട്.

(2) ബാലഭവൻ

കുടുംബത്തിന്റെ സംരക്ഷണമോ, ലാളനയോ ലഭിക്കാത്ത ഹതഭാഗ്യരായ കുട്ടികൾക്കും അനാഥപ്പൈതങ്ങൾക്കും വേണ്ടിയുള്ള ഒരു ഭവനം.

(3) സ്വാസ്ഥ്യകേന്ദ്ര

രോഗനിവാരണവും പ്രതിരോധവും, ആരോഗ്യ സംരക്ഷണവും പരിപാലനവും ലക്ഷ്യമാക്കി പ്രവർത്തിക്കുന്ന ഒരു പ്രാഥമിക ആരോഗ്യകേന്ദ്രം. ഭാഗികമായ സൗജന്യ ചികിത്സയാണ് ഇവിടെ ഉദ്ദേശിക്കുന്നത്.

(4) മഹിളാ സൻസ്ഥാൻ

ഗ്രാമങ്ങളിൽ സാമൂഹ്യമായും, സാമ്പത്തികമായും അവശത അനുഭവിക്കുന്ന സ്ത്രീകളുടെ സാമൂഹ്യ-സാമ്പത്തിക ഉന്നമനം ലക്ഷ്യമാക്കി പ്രവർത്തിക്കുന്ന ഒരു കേന്ദ്രം.

ഇതിൽ 'സ്വാസ്ഥ്യകേന്ദ്ര'ത്തിന്റെ പ്രവർത്തനം ആരംഭിച്ചു കഴിഞ്ഞു. മാടാവർ ഗ്രാമത്തിലെ ഒരു വാടക കെട്ടിടത്തിൽ ഇപ്പോൾ പ്രവർത്തിക്കുന്ന ഈ ആരോഗ്യ കേന്ദ്രം ശാന്തിഗ്രാം കോംപ്ലക്സിലേക്ക് കാലക്രമത്തിൽ മാറ്റുന്നതാണ്. മലയാളിയായ ഡോ. ഹരിദാസും നമ്മുടെ സഭാംഗമായ സിസ്റ്റർ സാറാമ്മയും അവരുടെ സേവനം 'സ്വാസ്ഥ്യകേന്ദ്രത്തിനായി തന്നിരിക്കുന്നു. അടുത്ത മൂന്നു മാസത്തിനുള്ളിൽ 'ബാലഭവൻ' ആരംഭിക്കുവാൻ ആഗ്രഹിക്കുന്നു. തുടർന്ന് കെട്ടിടങ്ങളും സൗകര്യങ്ങളും വർദ്ധിക്കുന്നതനുസരിച്ച് വിദ്യാനികേതൻ, മഹിളാസൻസ്ഥാൻ ഇവയുടെ പ്രവർത്തനവും ആരംഭിക്കുന്നതാണ്.

ഡൽഹി ഭദ്രാസനത്തിലെ നമ്മുടെ സഭാമക്കൾ വ്യക്തികളായും ഇടവകകളായും ഈ സംരഭത്തിനുവേണ്ട

എല്ലാ പിന്തുണയും നല്കി വരുന്നു. പ്രത്യേകിച്ചും ഗൾഫിലെ അബുദാബി, ദുബായ്, ഷാർജ ഇടവകകളും നല്കിയ നിർലോഭമയാ സഹായവും സഹകരണവും ശ്ലാഘനീയവും അനുകരണീയവും തന്നെ. ഇതുകൂടാതെ അമേരിക്കൻ ഭദ്രാസനത്തിലെ അനേക വ്യക്തികളും പ്രാർത്ഥനപൂർവ്വമായ സഹായം തരുന്നുണ്ട്.

പ. കാതോലിക്കാബാവ രക്ഷാധികാരിയായും മിഷൻബോർഡ് പ്രസിഡൻറ് ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ പ്രസിഡന്റായും, ഡൽഹി ഭദ്രാസനത്തിൻെറ ഇയ്യോബ് മാർ പീലക്സിനോസ് മെത്രാപ്പോലീത്താ ചെയർമാനായും ഉള്ള ഒരു കമ്മറ്റിയായിരിക്കും ശാന്തിഗ്രാമിൻെറ ചുമതല വഹിക്കുന്നത്.

ഭദ്രാസന പ്രതിനിധികളും, മിഷൻബോർഡിന്റെ പ്രതിനിധികളും ഈ കമ്മറ്റിയിൽ അംഗങ്ങൾ ആയിരിക്കും. ശാന്തിഗ്രാമിന്റെ ഡയറക്ടർ ആയി വെരി.റവ. കെ.ഐ. ഫീലിപ്പോസ് റമ്പാനേയും, മാനേജർ ആയി റവ.ഫാ. ടി.സി. തോമസിനേയും നിയമിച്ചിട്ടുണ്ട്.

മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് ഭാരത തലസ്ഥാനത്ത് അഭിമാനകരമായ നേട്ടങ്ങൾ കൊയ്യുവാൻ ഒരു സുവർണ്ണാവസരമാണ് 'ശാന്തിഗ്രാം' മിലൂടെ കൈവന്നിരിക്കുന്നത്.

താമസിച്ചതിനു ക്ഷമാപണം




*Annamma Mathai, Ammukkutti,* Kattmundu

For Favours Received



V.G. George & Family

For Favours Received



Mrs Mr. P. Mathw Tiruvalla

For Favours Received



സാറാമ്മ, കുട്ടംപേരൂർ

For Favours Received



ലീലാമ്മ, കുട്ടംപേരൂർ

## GEORGE VARGHESE MEMORIAL BURSARY AWARD, 1999



Applications are invited from the students of 10th 12th standards, who secured 60% marks in the final examination, held on 1998 for book assistance cash awards (five nos.) of Rs. 1000 each.

The applicants should answer the following in English or Malayalam and winners shall be selected based on the best presentation.

**1) The clock of life is wound but once,**
**And no man has the power,**
**To tell just when the hands will stop,**
**At late or early hour**

**2) The clear and distinct fate,**
**That this world engraves for one,**
**Is really hard to face,**
**When it comes for parting sights.**

1) Please tick the correct option from the following:
Lie/Truth/Goof/Nonesense/Absurd/Error/Bull Shit

2) What do you understand about this poem? Write few lines not more than 50

The above documents together with attested copy, of the mark list, by the Head Master/Principal, should send before **31st January, 1999** by ordinary post to **Attn. Award, Hegdeshine & Co. F1. Sai Aradhana Building, Phirozshah, Road, Santacruz (W), Mumbai 400054**

No individual correspondence will be entertained. Cnavassing in any form shall be a disqualification. The decision of the organiser shall be final. The result shall be published in this magazine.

# സഭ ഇരുപത്തിയൊന്നാം നൂറ്റാണ്ടിലേക്ക് എന്റെ കാഴ്ചപ്പാട്

വി.ഒ. മാത്യൂസ്, ബാംഗ്ലൂർ

*പുതിയ നൂറ്റാണ്ടിലെ ഇന്ത്യൻ ഓർത്തഡോക്സ് സഭ എങ്ങനെ ആയിരിക്കണമെന്ന് വിലയിരുത്തുന്ന പംക്തിയാണിത്.*

മലങ്കരസഭ ഇങ്ങനെ ഒരു പുതിയപംക്തി നവംബർ ലക്കം മുതൽ തുടങ്ങിയത് വളരെ ഉചിതമായിരിക്കുന്നു.

ജനങ്ങളുടെ അഭിപ്രായങ്ങളും, കാഴ്ചപ്പാടുകളും പൊതുവിൽ അവതരിപ്പിക്കുന്നതിന് ഇത് ഒരു യോജിച്ച വേദിയാണ്.

പ്രൊ. കെ.പി. വർഗീസിന്റെ ലേഖനം ഞാൻ ശ്രദ്ധയോടെ വായിച്ചു. നൂറുശതമാനവും അദ്ദേഹത്തിന്റെ അഭിപ്രായത്തോട് ഞാൻ യോജിക്കുന്നു. ഇങ്ങനെ ഈ മാസികയിൽ കൂടിയും അല്ലാതെയും വരുന്ന അഭിപ്രായങ്ങളും, വീക്ഷണങ്ങളും അതിന്റേതായ പ്രാധാന്യം കൊടുത്ത് അധികം താമസിയാതെ, വേണ്ടുന്ന വിധത്തിൽ, സഭയുടെ ഭാരവാഹികൾ അവ നടപ്പിലാക്കിയാൽ തികച്ചും ഇരുപത്തിയൊന്നാം നൂറ്റാണ്ടിലേക്ക് യോജിച്ച ഒരു സഭ ആയിരിക്കും നമ്മളുടേത് എന്നതിന് യാതൊരു സംശയവുമില്ല.

നമ്മളുടെ വി. കുർബ്ബാന ഏറ്റവും ഹൃദ്യവും, ഇമ്പകരവും, അർത്ഥവത്തും ആണെന്ന് എല്ലാ ക്രിസ്തുമത വിഭാഗക്കാരും സമ്മതിക്കുന്ന ഒരു വസ്തുതയാണ്. പക്ഷെ, ഒരു പരാതി ഭൂരിഭാഗം ആളുകളും തുറന്ന് പറയുവാൻ മടിക്കുന്നത് വി.കുർബ്ബാനയുടെ ദൈർഘ്യം ആണ്. ഈ ഒരു കാരണംകൊണ്ടുതന്നെ പല ആളുകളും പള്ളിയിൽ പോകുവാൻ മടിക്കുന്നു. ഇന്നത്തെ ജീവിതം 'ഫാസ്റ്റ് ട്രാക്കിൽ' കൂടി ഓടിക്കൊണ്ടിരിക്കുകയാണ്. അങ്ങനെയുള്ള ഒരു അവസ്ഥയിൽ നമ്മുടെ വി. കുർബ്ബാനയും, കാലത്തിനൊത്തവണ്ണം ചുരുക്കിയാൽ നന്നായിരിക്കും.

സാധാരണ ആളുകൾ പള്ളിയിൽ എത്തുന്നത് വി.കുർബ്ബാന മദ്ധ്യേയോ, അതുകഴിഞ്ഞോ ആണ്. വി.കുർബ്ബാന പരസ്യമായി ആരംഭിക്കുമ്പോൾ കുറച്ച് ആളുകൾ മാത്രമെ പള്ളിയിൽ കാണാറുള്ളൂ. ഏത് പ്രധാന സംഗതി ആണെങ്കിലും വളരെ ദീർഘിച്ചതായാൽ ആർക്കും അധികം നേരത്തേക്ക് ശ്രദ്ധ കേന്ദ്രീകരിക്കുവാൻ സാധിക്കുകയില്ല. അതുകൊണ്ടാണ് വി.കുർബ്ബാന എങ്ങനെ ചുരുക്കാം, ഏതെല്ലാം പ്രാർത്ഥനകളാണ് വി.കുർബ്ബാനയുടെ കാതലായ ഘടകങ്ങൾ എന്നെല്ലാം ചിന്തിച്ച്, അതു വേണ്ടതുപോലെ ഒരു അരമണിക്കൂറിനുള്ളിൽ ഒതുങ്ങത്തക്ക വണ്ണം രൂപീകരിക്കേണ്ടതു വി.സഭയുടെ ചുമതലപ്പെട്ടവർക്ക് വിട്ടുകൊടുക്കുന്നു. പക്ഷെ, ഒരു 'ലേമാൻ' എന്ന നിലക്ക്, എനിക്കുള്ള അഭിപ്രായം:

1. മദ്ബഹായുടെ നടയിൽ വടക്കും, തെക്കും ഭാഗങ്ങളിൽ നിന്ന് ശുശ്രൂഷക്കാരന്റെ ശ്ലീഹാവായനയും അതിനുമുമ്പും പിമ്പുമുള്ള ഗീതങ്ങളും

ഇത് ഒരു മനുഷ്യൻപോലും ശ്രദ്ധിക്കുന്നുണ്ടോ? "ഉണ്ട്" എന്ന് ആർക്കെങ്കിലും സത്യസന്ധതയോടെ പറയാമോ?" "ഇല്ല" എന്നാണെങ്കിൽ ഇത് ഒരു സമയം പാഴാക്കലല്ലെ?

2. പിന്നീട് ഏറ്റവും ഗുണകരമല്ലാത്തവിധത്തിൽ സമയം ചിലവിടുന്നത് ആറ് തുബ്ദേനുകൾ വായിക്കുന്നതിലാണ്. ഇത് സമയം സാധാരണ നിലയിൽ ജനങ്ങൾ ഉപയോഗിക്കുന്നത് കേരളത്തിലാണെങ്കിലും പുറത്താണെങ്കിലും, സിനിമാ ഹാളിൽ 'ഇന്റർവെൽ സമയം' പോലെയാണ്. കുറെ ആളുകൾ പുറത്ത് പോകുന്നു. അതിന് താല്പര്യം ഇല്ലാത്തവർ അകത്ത് തന്നെ ഇരുന്ന് താഴ്ന്ന ശബ്ദത്തിൽ കുശലപ്രശ്നം ചെയ്യുന്നു. ഇത് ഒരു വശം മറുവശം പറയുകയാണെങ്കിൽ ഇതെല്ലാം ഒരു ആവർത്തനം പോലെയാണ് തോന്നുന്നത്.

1-ാം തുബ്ദേൻ: ജീവനോടിരിക്കുന്ന ആത്മീയ പിതാക്കൾക്കുവേണ്ടി.

2-ാം തുബ്ദേൻ: ജീവിച്ചിരിക്കുന്ന സഹോദരങ്ങൾക്കു വേണ്ടി.

3-ാം തുബ്ദേൻ: ഭരണകർത്താക്കൾക്കു വേണ്ടി

4-ാം തുബ്ദേൻ: ദൈവമാതാവിന്റേയും പരിശുദ്ധന്മാരുടെയും ഓർമ്മ

ഇതിനെല്ലാത്തിനും പ്രത്യേക ദിവസങ്ങൾ ഉണ്ട്.

5-ാം തുബ്ദേൻ: ഇതിൽ പറയുന്ന പിതാക്കന്മാരേയും മല്പാന്മാരേയും ഈ ഇരുപതാം നൂറ്റാണ്ടിൽ ആർക്കറിയാം? ഇവരെല്ലാം ഏത് നൂറ്റാണ്ടിൽ എവിടെ ജീവിച്ചിരുന്നവരാണ്. ഇവരുടെ ആദ്യവും അന്തവും ആർക്കറിയാം? അത് ഇപ്പോൾ പള്ളിയിൽ വായിച്ചതുകൊണ്ട് എന്തു നേടും? എത്രയോ ക്ലീമീസും, ദീവന്നാസ്യോസും, അത്താനാസ്യോസും, യൂലിയോസും, ബസ്സേലിയോസും, ഗ്രീഗോറിയോസും.......................... കടന്നു പോയിട്ടുണ്ട്. ഇതിൽ ആരെയാണ് നാം ഓർക്കുന്നത്?

6-ാം തുബ്ദേൻ നിദ്രപ്രാപിച്ച വിശ്വാസികൾക്കു വേണ്ടി.

ഇതിനും സഭ പ്രത്യേക ദിവസം നിയമിച്ചിട്ടുണ്ട്. അതുകൊണ്ട് ഇതെല്ലാം ഒരു ആവർത്തനം അല്ലെ?

ഇനി അടുത്തതായി എനിക്ക് പരാമർശിക്കുവാനുള്ളത് 'ധൂപപ്രാർത്ഥന' യാണ്. ഇത് പല തലകെട്ടുകളിൽ ധാരാളം ഗീതങ്ങൾ ഉണ്ട്. ഇപ്പോൾ കണ്ടുവരുന്നത് പട്ടക്കാരുടെയോ, ശുശ്രൂഷകന്റെയോ അല്ലെങ്കിൽ സംഗീത ഗ്രൂപ്പിന്റെയോ ഉചിതം അനുസരിച്ച് അവർക്ക് നല്ലതെന്ന് തോന്നുന്നത് ഒരു ക്രമവും ഇല്ലാതെ അവിടെ നിന്നും ഇവിടെനിന്നും പാടും. താഴെ നിൽക്കുന്ന ജനങ്ങൾ ഗീതം കണ്ടുപിടിക്കുവാൻ പേജുകൾ മറിച്ചുകൊണ്ടിരിക്കും. ഈ ഗീതങ്ങൾ ഒരു ക്രമത്തിൽ ആക്കുവാൻ പാടില്ലെ? അതും വേണ്ടുന്നത് മാത്രം കുർബ്ബാനക്രമത്തിൽ കാണിക്കുക.

വി.കുർബ്ബാന ഞായറാഴ്ച ചൊല്ലിയാലും, ഇടദിവസങ്ങളിൽ ആയാലും പെരുന്നാളുകളിൽ ആയാലും, അത് വി.കുർബ്ബാന തന്നെയാണ്. അത് പിന്നെ എങ്ങനെയാണ് ചില പട്ടക്കാർ ചില ദിവസങ്ങളിൽ ചൊല്ലിയാൽ ഒന്നരമണിക്കൂറും മറ്റുചിലർ അരമണിക്കൂറും കൊണ്ട് അവസാനിപ്പിക്കുന്നത്?

ഇങ്ങനെയൊന്നും ആകാതിരിക്കുവാൻ വേണ്ടി, സഭയുടെ ചുമതലപ്പെട്ടവർ വേണ്ടുന്ന നടപടി എടുത്താൽ നന്നായിരിക്കും.

# ചോദ്യോത്തരങ്ങൾ

ഫാ.ഡോ. കെ.ജെ. ഗബ്രിയേൽ

*യേശുക്രിസ്തുവിന്റെയും കന്യക മറിയാമിൻെറയു് തിരുഹൃദയങ്ങളോട് കൂടിയുള്ള ചിത്രങ്ങൾ ഉപയോഗിക്കാമോ?*

കെ.സി. തോമസ്, കോന്നി.

തിരുഹൃദയങ്ങളോടുകൂടിയുള്ള ചിത്രങ്ങൾ ഓർത്തഡോക്സ് സഭാ പാരമ്പര്യത്തിൽ ഉപയോഗിക്കുന്നില്ല. കത്തോലിക്കാ (ലത്തീൻ) സഭയുടെ പാരമ്പര്യത്തിലുള്ളതാണ്. ആയതിനാൽ തിരുഹൃദയരൂപങ്ങൾ ഇല്ലാത്ത ചിത്രങ്ങൾ തിരഞ്ഞെടുത്ത് ഉപയോഗിക്കുകയാണ് വേണ്ടത്. മധ്യകാലയുഗങ്ങളിലാണ് (12 മുതൽ 15 വരെയുള്ള നൂറ്റാണ്ടുകൾക്ക്) തിരുഹൃദയാ ആരാധന തുടങ്ങുന്നത്. കർത്താവിൻെറ ശാരീരക ഹൃദയമാണ് ആരാധനയ്ക്ക് ഇവിടെ വിധേയമാക്കിയിരിക്കുന്നത്. യോഹന്നാന്റെ സുവിശേഷം 19:34 ൽ പടയാളികളിലൊരുത്തൻ കുന്തംകൊണ്ട് അവൻെറ വിലാപ്പുറത്ത് കുത്തി. ഉടനെ രക്തവും വെള്ളവും പുറപ്പെട്ടു. എന്നു കാണുന്നുണ്ടല്ലോ. പടയാളികൾ കുത്തിത്തുളച്ച ഹൃദയം ക്രിസ്തുവിന്റെ വീണ്ടെടുക്കുന്ന സ്നേഹത്തിന്റെ പ്രതീകമായി സങ്കല്പിച്ചുകൊണ്ട് തിരുഹൃദയം ആരാധനാപാത്രമാക്കിയിരിക്കുന്നു. കത്തോലിക്കാ സഭ ക്രിസ്തുവിൻെറ പീഢാനുഭവത്തിന് ഉയിർപ്പിനേക്കാൾ കൂടുതൽ പ്രാധാന്യം നൽകുന്നു. ഈ പാരമ്പര്യത്തോട് ബന്ധപ്പെട്ടാണ് തിരുതഹൃദയ ആരാധനയും ആവിർഭവിച്ചത്. പൗരസ്ത്യ സഭകൾ ക്രിസ്തുവിന്റെ ക്രൂശാരോഹണത്തെയും ഉയർപ്പിനെയും പരസ്പരം സമന്വയിപ്പിച്ചു ചിന്തിക്കുവാനാണ് ശ്രമിച്ചിട്ടുള്ളതച്. മാത്രമല്ല ക്രിസ്തുവിന്റെ ഉയിർപ്പിനാണ് കൂടുതൽ പ്രാധാന്യം നൽകുന്നത്. ഉയിർപ്പിലേക്ക് നയിക്കുന്ന സംഭവമാണ് ക്രൂശാരോഹണം. ഇക്കാരണത്തിലാണ് ക്രൂശിതരൂപം വച്ചുള്ള കുരിശുകൾ ഓർത്തഡോക്സ് സഭകൾ ഉപയോഗിക്കാത്തത്. ക്രൂശ് ഓർത്തഡോക്സ് പാരമ്പര്യത്തിൽ ക്രിസ്തുവിനെ അനുസ്മരിക്കുന്നതിലേറെ മരണത്തെയും പൈശാചിക ആധിപത്യത്തെയും ജയിച്ച് ഉയർത്തെഴുന്നേറ്റ ക്രിസ്തുവിനെ അനുസ്മരിപ്പുക്കുന്നു. ഇതേ വീക്ഷണത്തിൽ നിന്നുകൊണ്ട് കുന്തംകൊണ്ട് തുളയ്ക്കപ്പെട്ട ഹൃദയത്തിന് കൂടുതൽ പ്രാധാന്യം നൽകുന്ന തരത്തിലുള്ള ചിത്രങ്ങൾ ഓർത്തഡോക്സ് സഭകൾ ആരാധനയ്ക്കായി ഉപയോഗിക്കുന്നില്ല. മാത്രമല്ല, ഒരു ആളത്വത്തിലെ ഒരു അവയവം മാത്രം എടുത്ത് അതിനു കൂടുതൽ പ്രാധാന്യം നൽകി ചിത്രീകരിക്കുന്ന രീതി വികലമായ ഒരു ഭക്തിഭാവമായിട്ടാണ് ഓർത്തഡോക്സ് സഭ കാണുന്നത്.

*ഈ വർഷത്തെ 1998 സഭാകലണ്ടറിൽ യോഹന്നാൻ സ്നാപകന്റെ ജനനം ഡിസംബർ 6ന് രേഖപ്പെടുത്തിയിരിക്കുന്നു. യേശുവിന്റെ ജനനപ്പെരുന്നാളായ ക്രിസ്തുമസ് ഡിസംബർ 25നുമാണല്ലോ ഈ കണക്കനുസരിച്ച് 19 ദിവസത്തെ പ്രായവ്യത്യാസമേ കർത്താവും യോഹന്നാൻ മാംദാനയും തമ്മിലുള്ളൂ. എന്നാൽ ലൂക്കോ 1:36 ൽ ഇവർ തമ്മിൽ ആറുമാസത്തെ പ്രായവ്യത്യസമുണ്ടെന്ന് വ്യക്തമാണ്. ഇവ എങ്ങനെ പരസ്പരം പൊരുത്തപ്പെടുത്താം?*

ബാബു ജോർജ്,
ഈസ്റ്റ് താമ്പരം

സഭാകലണ്ടർ ക്രമീകരിച്ചിരിക്കുന്നത് സഭയുടെ ആരാധനാവർഷം ആധാരമാക്കിയാണ്. ആരാധനാവർഷത്തിന് ഏഴ് ആഴ്ചകൾ വീതമുള്ള ഏഴു കലണ്ടറുകൾ ഉണ്ട്. കൂടാതെ സഭാശുദ്ധീകരണ പെരുന്നാൾ, സഭാപ്രതിഷ്ഠപെരുനാൾ എന്നിങ്ങനെ വിളിക്കുന്ന രണ്ട് ഞായറാഴ്ചകൾ അടങ്ങുന്ന ഒരുക്കകാലവും ഉണ്ട്. ഒക്ടോബർ 30നും നവം. 5നും ഇടയ്ക്കു വരുന്ന ഞായറാഴ്ചയാണ് ആരാധനാവർഷം ആരംഭിക്കുന്നത്. നമ്മുടെ കർത്താവിൽ പൂർത്തീകരിച്ച രക്ഷാകരസംഭവങ്ങൾ ഒരു വർഷംകൊണ്ട് അനുസ്മരിച്ചു തീരത്തക്കനിലയിൽ സഭാകലണ്ടർ ക്രമീകരിച്ചിരിക്കുന്നു. പരിശുദ്ധന്മാരുടെയും ശുദ്ധിമതികളുടെയും ഓർമ്മയും സഭാചരിത്രത്തിലെ മറ്റ് സുപ്രധാന സംഭവങ്ങളുടെ ഓർമ്മയും ഇവയോട് ചേർന്ന് നടത്തക്കനിലയിൽ ക്രമീകരിച്ചിരിക്കുന്നു.

ഈ ആരാധനാവർഷ സമ്പ്രദായത്തിൽ രണ്ട് രീതിയിലുള്ള പെരുനാൾ ക്രമങ്ങൾ ഉണ്ട്. (1) നിശ്ചിത പെരുന്നാളുകൾ (Fixed Feasts) (2) അനിശ്ചിത പെരുനാളുകൾ (Moveable Feasts) ക്രിസ്തുമസ് നിശ്ചിത തീയതി പ്രകാരം വരുന്ന പെരുനാളാണ്. ഈ പെരുനാളിലേക്ക് സഭയെ ഒരുക്കുന്നതിന് കർത്താവിന്റെ ജനനത്തിനുമുമ്പു നടന്ന പ്രധാന സംഭവങ്ങൾ ഓരോ ഞായറാഴ്ചയും ഓർക്കത്തക്കവിധം ക്രമീകരിച്ചിരിക്കുന്നു. ഇവ നിശ്ചിത തീയതിപ്രകാരം സംവിധാനം ചെയ്തിട്ടുള്ളതല്ല. ക്രിസ്തുമസിനു മുമ്പ് ആറു ഞായറാഴ്ചകളിൽ കർത്താവിന്റെ ജനനത്തിലേക്കു നയിക്കുന്ന സുവിശേഷ ഭാഗങ്ങളാണ് വായിച്ചുകേൾക്കുന്നത്. സ്കറിയായോടുള്ള അറിയിപ്പ്, ദൈവമാതാവിനോളുള്ള അറിയിപ്പ്, ഏലിസബേത്തും മറിയാമും തമ്മിലുള്ള കൂടിക്കാഴ്ച, യോഹന്നാൻ മാംദാനയുടെ ജനനം, യൗസേപ്പിന്റെ വെളിപാട് എന്നീ സംഭവങ്ങൾ അഞ്ച് ഞായറാഴ്ചകളിൽ ഓർക്കുന്നു. ജനനപ്പെരുന്നാളിനു മുമ്പുള്ള ഞായറാഴ്ച കർത്താവിന്റെ വംശാവലിയാണ് വായിച്ചുകേൾക്കുന്നത്. മുകളിൽ സൂചിപ്പിച്ചതുപോലെ ഇവയെല്ലാം തന്നെ സംഭവങ്ങൾ നടന്ന തീയതിപ്രകാരം ക്രമീകരിച്ചിട്ടുള്ളതല്ല. കർത്താവിന്റെ ജനനപ്പെരുന്നാളിൽ സംബന്ധിക്കുന്നതിന് ഒരുങ്ങുന്ന സഭ ഇവയെല്ലാം സുവിശേഷ ഭാഗങ്ങളിൽ നിന്ന് വായിച്ചു കേട്ട് അനുസ്മരിക്കത്തക്കവിധം ക്രമീകരിച്ചിരിക്കുന്നു.

# പുത്തൻ വെല്ലുവിളികൾക്കെതിരെ ദൃഢപ്രതിജ്ഞയോടെ

ഫാ. ചെറിയാൻ ടി. സാമുവേൽ വികാരി സെൻറ് സ്റ്റീഫൻസ് കത്തീഡ്രൽ

**മദ്ധ്യതിരുവതാംകൂർ കൺവൻഷൻ ജാനുവരി 22 മുതൽ 27 വരെ പത്തനംതിട്ട മാക്കാംകുന്ന് സെൻറ് സ്റ്റീഫൻസ് കത്തിഡ്രൽ അംഗണ ത്തിൽവച്ച് നടത്തപ്പെടുന്നു.**

"നമ്മുടെ പിതാക്കന്മാർ തോളോടുതോൾ ചേർന്ന് വെല്ലുവിളികളെ ധീരമായി നേരിട്ട് ചെറുത്തുതോൽപ്പിച്ച അതേ പന്തലിൽ നമുക്കു വീണ്ടും ഒരുമിച്ചുകൂടി പുത്തൻ വെല്ലുവിളികളെ നേരിടാം." ദശാബ്ദങ്ങൾക്കുമുൻപ് മധ്യ തിരുവതാംകൂർ കൺവൻഷനെ അഭിസംബോധന ചെയ്തു കൊണ്ട് കാലം ചെയ്ത ദാനിയേൽ മാർ പീലക്സിനോസ് തിരുമേനി പറഞ്ഞ വാചകമാണിത്. ഇതിന്റെ പ്രസക്തി ഇന്നും നഷ്ടപ്പെട്ടിട്ടില്ല. അന്നത്തെ വെല്ലുവിളികൾ നവീ കരണത്തിന്റേയും പുനരൈക്യത്തിന്റേയും പുതിയ വിശ്വാ സപാഠകരുടേയും ആയിരുന്നു.

എന്നാൽ ഇന്ന് കാലത്തിന്റെ വെല്ലുവിളികളെ മന സ്സിലാക്കി പ്രതികരിക്കുവാനും ഉചിതമായ മാർഗ്ഗനിർദ്ദേ ശം നല്കുവാനുമാണ് നമുക്ക് സാധിക്കേണ്ടത്. ഉപഭോ ഗസംസ്കാരത്തിന്റെ അത്യാസക്തിയും മദ്യം മയക്കുമരുന്ന് അസന്മാർഗ്ഗിക ജീവിതം, തുടങ്ങിയവയുടെ അതി പ്രസരവുമാണ് നാം നേരിടുന്നത്.

ഈ പുത്തൻവെല്ലുവിളികളെ നേരിടുവാൻ മധ്യ തിരുവതാംകൂർ കൺവൻഷൻ ശ്രമിച്ചിട്ടുണ്ട്. 1987ൽ നടന്ന സപ്തതി സമ്മേളനം കൺവൻഷൻ ചരിത്രത്തിലെ സുപ്ര ധാനമായ നാഴികക്കല്ലാണ്. ഈ കൺവൻഷനെ 70 സുവി ശേഷകരുടെ സമ്പൂർണ്ണ സമർപ്പണത്തിന്റെ സമയമാക്കി മാറ്റിക്കൊണ്ട് സുവിശേഷപ്രവർത്തകരുടെ അപര്യാപ്തത എന്ന ദുരവസ്ഥയോട് ക്രിയാത്മകമായി പ്രതികരിച്ചു.

## വെല്ലുവിളികളുടെ പുതിയ മേഖലകൾ

'കൊള്ളാവുന്നവരെ' സഭയിൽ ചേർക്കുന്നതാണ് സുവിശേഷമെന്ന് ധരിച്ചിരിക്കുന്ന 'പ്രവർത്തകരുടെ' മധ്യ ത്തിൽ അനുതാപത്തിന്റെ ആത്മാവിനെ മനുഷ്യഹൃദയ ങ്ങളിൽ ജനിപ്പിക്കുകയും രൂപാന്തരത്തിന്റെ അനുഭവത്തി ലൂടെ വ്യക്തിപരമായും കുടുംബപരമായും സമൂഹപരമാ യും സമാധാനമുള്ള വ്യക്തികളായിത്തീരുകയുമാണ് ചെയ്യേ ണ്ടത്.

വളർന്നുവരുന്ന തലമുറയെ നേടുവാൻ ഈ വർഷത്തെ കൺവൻഷൻ കാര്യമായ ശ്രമം നടത്തുന്നു. ഈ മേഖലയിൽ ഒരു പുത്തൻ ഉണർവ് ഏകിക്കൊണ്ട് ജനുവരി 24 ഞായറാഴ്ച ആയിരത്തോളം ബാലികാബാ ലന്മാർ മാക്കാംകുന്നിൽ സമ്മേളിക്കുന്നു.

ഒരു ജനതതിയെ മുഴുവൻ സാമൂഹികതിന്മകൾക്കെ തിരെ പ്രവർത്തിക്കുന്നവരാക്കിത്തീർക്കാൻ ഉള്ള ശ്രമകര മായ ദൗത്യവും ഇന്ന് കൺവൻഷൻ ഏറ്റെടുക്കുന്നു. ജനു വരി 27 ഉച്ചകഴിഞ്ഞുള്ള ലഹരിവിരുദ്ധ സമ്മേളനവും ഇതിലേക്കുള്ള പടികളാണ്. 22, 23 തീയതികളിൽ മൂന്നു നോമ്പിനു മുമ്പുള്ള ഒരുക്ക ദിനങ്ങളായി ക്രമീകരിച്ചിരി ക്കുന്നു. 25, 26 തീയതികളിൽ അനുതാപത്തിന്റെ ആത്മാ വിനെ ജനിപ്പിക്കുന്ന വചനശുശ്രൂഷയും സമർപ്പണവും ഗാനശുശ്രൂഷയും സൗഖ്യദാന മദ്ധ്യസ്ഥപ്രാർത്ഥനയും നട ക്കുന്നു. 26ന് വൈകിട്ട് നടക്കുന്ന കുടുംബസമ്മേ ളനവുമാണ് ഈ വർഷത്തെ കൺവൻഷന്റെ മുഖ്യപരി പാടികൾ.

# വാർത്തകൾ

## മനുഷ്യാവകാശം സംരക്ഷിക്കപ്പെടണം

*വിനയൻ കൊട്ടിയൂർ*

*ന്യൂഡൽഹി:* ഐക്യ ക്രൈസ്തവ മനുഷ്യാവകാശ സമിതി മതേതരത്വത്തിലും ജനാധിപത്യത്തിലും അടിയുറച്ച് നിൽക്കുന്ന സ്വതന്ത്രരാഷ്ട്രമായ ഇന്ത്യയിൽ മനുഷ്യാവകാശം സംരക്ഷിക്കപ്പെടണമെന്നും ഭരണഘടന അനുശാസിക്കുന്ന ന്യൂനപക്ഷ സംരക്ഷണം അടിയന്തിരമായി പാലിക്കപ്പെടണമെന്നും, ക്രൈസ്തവ സമൂഹം ഉൾപ്പെടെയുള്ള ന്യൂപക്ഷസമൂഹങ്ങൾക്കെതിരെ നടമാടുന്ന അക്രമപ്രവർത്തനങ്ങൾക്കും ചരിത്രവാസനകൾക്കും അറുതി വരുത്തണമെന്നും ഐക്യ ക്രൈസ്തവ മനുഷ്യാവകാശ സമിതി കേന്ദ്രഗവൺമെന്റിനോട് ആവശ്യപ്പെട്ടു.

ഉത്തരഭാരതത്തിൽ ഗുജറാത്ത്, മഹാരാഷ്ട്ര, ഉത്തർപ്രദേശ്, ഒറീസ്സാ, ബീഹാർ, രാജസ്ഥാൻ, മദ്ധ്യപ്രദേശ് എന്നീ സംസ്ഥാനങ്ങളിലായി ക്രൈസ്തവ മിഷനറിമാർക്കും, വൈദികർക്കും, കന്യാസ്ത്രീകൾക്കും ക്രൈസ്തവ ദേവാലയങ്ങൾക്കും, അനുബന്ധ സ്ഥാപനങ്ങൾക്കും എതിരെ നടന്നുവരുന്നു ക്രൂരകൃത്യങ്ങളെ വിശദമാക്കുന്ന 'ധവളപത്രം' കേന്ദ്രഗവൺമെന്റിന്റെ ഭാഗത്ത് നിന്ന് പ്രസിദ്ധീകരിക്കുകയും, ക്രൈസ്തവ സമൂഹത്തെയും മറ്റ് ന്യൂനപക്ഷ സമൂഹങ്ങളെയും പീഡിപ്പിക്കുന്നവർക്കെതിരെയും നിർബന്ധമായും നടപടി സ്വീകരിക്കുണമെന്നും സമിതി ആവശ്യപ്പെട്ടു.

ഐക്യക്രൈസ്തവ മനുഷ്യാവകാശ സമിതി പൂർത്തിയാക്കിയതും കേന്ദ്രഗവൺമെന്റിന് നല്കിയതും അനൗദ്യോഗിക ധവളപത്രത്തിൽ 1992ലെ കേന്ദ്രഗവൺമെന്റിന്റെ 11 മാസകാലത്തെ ഭരണത്തിനുള്ളി കഴിഞ്ഞ 50 വർഷത്തോളമായി സ്വാതന്ത്ര്യാനന്തര ഭാരതം കണ്ടതിലുംവച്ച് ഭീകരവും, നിഷ്ഠൂരവും, പൈശാചികവുമായ പീഢനങ്ങളാണ് ക്രൈസ്തവർക്കെതിരെയും നടമാടുന്നതെന്ന് കാര്യകാരണസഹിതം വ്യക്തമാക്കിയിട്ടുണ്ട്. സ്വതന്ത്രഭാരതത്തിൽ ക്രൈസ്തവർക്കെതിരെ നടക്കുന്ന പീഡനത്തെ സംബന്ധിച്ച് പ്രധാനമന്ത്രി, രാജ്യസഭാ ഉപാദ്ധ്യക്ഷൻ, ലോകസഭാ സ്പീക്കർ, ആദിയായവർക്ക് നല്കിയ ധവള പത്രത്തിൽ ഇന്ന് രാജ്യം നേരിടുന്ന വർഗ്ഗീയ, വിഘടന, വിധ്വംസക പ്രവർത്തനങ്ങളെക്കുറിച്ചും "ഒരേയൊരു ഇന്ത്യ, ഒരൊറ്റ ജനത, ഒരു സംസ്ക്കാരം" എന്ന പവിത്രമായ പൈതൃകം ഊട്ടിയുറപ്പിക്കപ്പെടേണ്ടതിന്റെ ആവശ്യകതയെ ബോദ്ധ്യപ്പെടുത്തുന്നതിനും ഐക്യക്രൈസ്തവ മനുഷ്യാവകാശ സമിതി ശ്രദ്ധിച്ചിട്ടുണ്ട്.

ഭാരതം സ്വതന്ത്രമായതിന് ശേഷം ന്യൂനപക്ഷസംരക്ഷണം സംബന്ധിച്ച് ഇത്രമാത്രം കാലികപ്രസക്തവും, ദേശീയ അന്തർദേശീയ തല

## പ.ബാവായ്ക്ക് സ്വീകരണം

ആസ്ട്രേലിയ സന്ദർശിച്ച മലങ്കര ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷൻ പ.ബസ്സേലിയോസ് മാർത്തോമ്മ മാത്യൂസ് ദ്വിതിയൻ ബാവായ്ക്ക് ഊഷ്മളമായ വരവേൽപ്പ് നൽകി. ആംഗ്ലിക്കൻ സഭ, യൂണിറ്റിംഗ് ചർച്ച്, ഗ്രീക്ക് ഓർത്തഡോക്സ്, കോപ്റ്റിക്സ് ഓർത്തഡോക്സ്, അർമ്മേനിയൻ ഓർത്തഡോക്സ്, ആസ്ട്രേലിയൻ കത്തോലിക്കാ ചർച്ച്, സിഡ്നി മർത്തോമ്മാ ചർച്ച് റുമേനിയൽ ഓർത്തഡോക്സ് അന്ത്യോക്യൻ ഓർത്തഡോകസ്സ് എന്നീ സഭകളിലെ മതമേലദ്ധ്യക്ഷ്യന്മാരും, വൈദികരും ആസ്ട്രേലിയൻ ഗവൺമെന്റിനെ പ്രതിനിധീകരിച്ച് ഇമിഗ്രേഷൻ മിനിസ്ട്രർ ഫിലിപ്പ് റുഡോക്കും സിഡ്നിയിലെ ഓർത്തഡോക്സ്, മാർത്തോമ, കത്തോലിക്കാ സഭയിലെ ആളുകൾ അടക്കം വലിയ ഒരു ജനാവലിയും സ്വീകരണത്തിൽ പങ്കുകൊണ്ടു. ബ. ബാവാ തിരുമേനി സമുചിതമായ മറുപടി പ്രസംഗവും നടത്തി. യോഗത്തിൽ വൈസ് പ്രസിഡന്റ് ജേക്കബ് ചെറിയാൻ സ്വാഗതവും, സെക്രട്ടറി ജോർജി ഏബ്രഹാം കൃതജ്ഞതയും രേഖപ്പെടുത്തി.



പ.ബാവാ തിരുമേനി ആസ്ട്രേലിയൻ ഗവർണർ ജനറൽ സർ വില്യം ഡീനിനെ സന്ദർശിച്ചപ്പോൾ

തുടർന്നുള്ള ദിവസങ്ങളിൽ പ. ബാവാ തിരുമനസ്സ്, ആസ്ട്രേലിയൻ ഗവ.ജനറൽ സർ വില്യം ഡീൻ, ഇന്ത്യൻ ഹൈകമ്മീഷണർ ജി. പാർത്ഥ സാരഥി എന്നിവരെയും കണ്ട് സംഭാഷണം നടത്തുകയുണ്ടായി.

ആസ്ട്രേലിയൻ കൗൺസിൽ ഓഫ് ചർച്ചസ്, അർമ്മേനിയൻ ഓർത്തഡോക്സ് ചർച്ച്, കോപ്റ്റിക് ഓർത്തഡോക്സ് ചർച്ച്, വത്തിക്കാൻ എംബസ്സി എന്നിവരുടേയും പ്രത്യേകമായ സ്വീകരണങ്ങൾ പ. ബാവാ തിരുമനസ്സിന് നൽകുകയുണ്ടായി.

ങ്ങളിൽ ചലനം സൃഷ്ടിച്ചതും ലോകം മുഴുവനും ഉറ്റുനോക്കിയതുമായ മനുഷ്യാവകാശ സംരക്ഷണ സമരസന്നാഹം ഉണ്ടായിട്ടില്ല.

ആർച്ച് ബിഷപ്പ് അലൻ ഡി. ലാസ്റ്റിക് തിരുമനസ്സിന്റെ നേതൃത്വത്തിൽ അഭിവന്ദ്യ ഐസക് മാർ പീലക്സിനോസ് (മാർത്തോമ്മാ സഭ) അഭിവന്ദ്യ മസിഹ് (സി.എൻ.ഐ.) എന്നീ തിരുമേനിമാരും, റവ. റിച്ചാർഡ് ഹൗയ്യൻ (ഇന്ത്യൻ ഇവഞ്ജലിക്കൽ, റവ. പി.എ. ഫിലിപ്പ് (ഇന്ത്യൻ ഓർത്തഡോക്സ്) റവ. ജോർജ് പേരിൻ എന്നീ വൈദിക ശ്രേഷ്ഠരും, എയർമാർഷൽ ഡെൻസിൽ കിലൂർYMCAപ്രസിഡൻറ്, ശ്രീ.ജോൺ ദയാൻ, സമിതി കൺവീനർ ആദിയായവർ ഇന്ത്യൻ പാർലമെന്റിൽ പോയ പ്രതിനിധിസംഘത്തിലെ പ്രമുഖരായിരുന്നു.

രാജ്യത്തിന്റെ വിവിധ ഭാഗങ്ങളിലായി ഡിസംബർ 4ന് വെള്ളിയാഴ്ച യേശുനാഥന്റെ പീഡാനുഭവത്തെ അനുസ്മരിച്ച്കൊണ്ട് ഉപവാസത്തോടും പ്രാർത്ഥനയോടും കൂടെ ലക്ഷക്കണക്കിന് ക്രൈസ്തവർ പങ്കെടുക്കുന്ന മനുഷ്യാവകാശ സംരക്ഷണ സമരവും റാലിയും അനുബന്ധ യജ്ഞങ്ങളും ഇന്ത്യാ ചരിത്രത്തിലെ ഒരു നൂതന സംഭവവികാസമായിരുന്നു. ഇന്ത്യയുടെ തലസ്ഥാനത്ത് രാഷ്ട്രപിതാവ് അന്ത്യവിശ്രമം കൊള്ളുന്ന രാജ്ഘട്ടിൽ ഉപവാസപ്രാർത്ഥന യജ്ഞത്തോടെ സമരമാരംഭിച്ച മനുഷ്യാവകാശ ന്യൂനപക്ഷ-സംരക്ഷണ സമരത്തിൽ ഡൽഹിയുടെ സിരാകേന്ദ്രമായ ജന്ദർമന്ദിർ ഭാഗത്ത് പതിനായിരക്കണക്കിന് ജനങ്ങൾ പങ്കെടുത്തു.

കേരളത്തിലെ എം.പി.മാരായിരുന്ന ശ്രീ പി.സി. തോമസ്, ശ്രീ. പി.ജെ. കുര്യൻ, ശ്രീ. പി.സി. ചാക്കോ എന്നിവരും തമിഴ്നാട്ടിൽ നിന്നുള്ള എം.പി.മാരും, ശ്രീ പി. ശിവശങ്കർ (മുൻ കേരളാ ഗവർണ്ണർ) ശ്രീ അജിത് യോഗി, ശ്രീമതി മാർഗരറ്റ് ആൽവ, ശ്രീ ആരിഫ് മുഹമ്മദ് ഖാൻ, ശ്രീ ഭാസ്കർ റെഡ്ഡി തുടങ്ങിയ ഇരുപതിലധികം രാഷ്ട്രീയ നേതാക്കന്മാരും ബുദ്ധമതം, ഇസ്ലാംമതം തുടങ്ങിയവയുടെ ആദ്ധ്യാത്മിക നേതാക്കന്മാരും റാലിയിൽ സംബന്ധിച്ചിരുന്നു.

വിശ്വവിഖ്യാതമായ ജവഹർലാൽ യൂണിവേഴ്സിറ്റിയിലെ ആയിരത്തോളം വിദ്യാർത്ഥികളും അദ്ധ്യാപകരും പ്രസ്തുത റാലിയിൽ ആത്മാർത്ഥമായി സംബന്ധിക്കുകയും, സഹകരിക്കുകയും ചെയ്തുവെന്നത് എടുത്ത് പറയേണ്ടതായ വസ്തുതയാണ്.

ഭാരതത്തിന്റെ തലസ്ഥാന നഗരിയേയും, സമസ്ത ഭാരതത്തെയും പ്രകമ്പനം കൊള്ളിക്കുകയും ലോക രാഷ്ട്രങ്ങളുടെ ശ്രദ്ധാ കേന്ദ്രീകരിക്കപ്പെട്ടുള്ളതുമായ മനുഷ്യാവകാശ ന്യൂനപക്ഷ സംരക്ഷണ സമരസന്നാഹത്തോട് സർവ്വാത്മന സഹകരിച്ച ഓർത്തഡോക്സ് സഭയുടെ എല്ലാ വിശ്വാസികൾക്കും ഡൽഹി ഭദ്രാസന അധിപൻ അഭി. ജോബ് മാർ പീലക്സിനോസ് തിരുമനസ്സുകൊണ്ട് അനുമോദനങ്ങളും ആശംസകളും അർപ്പിച്ചു.

# ശ്രാദ്ധപ്പെരുന്നാളും ശാന്തിഗ്രാം പ്രവർത്തനോൽഘാടനവും

ഡൽഹി ഭദ്രാസന ത്തിന്റെ ശില്പിയും പ്രഥമ മെത്രാപ്പോലീത്തയുമായിരുന്ന കാലം ചെയ്ത ഡോ. പൗലോസ് മാർ ഗ്രിഗോരിയോസ് മെത്രാപ്പോലീത്തായുടെ രണ്ടാം ശ്രാദ്ധപ്പെരുന്നാൾ ഭദ്രാസനതലത്തിൽ സമുചിതമായി കൊണ്ടാടി. നവംബർ 22ന് ഞായറാഴ്ച രാവിലെ നിരണം ഭദ്രാസനാധിപൻ ഡോ. ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിൽ ഫരീദാബാദ് സെന്റ് മേരീസ് ഓർത്തഡോക്സ്, പള്ളിയിൽ വി. കുർബാനയും ധൂപപ്രാർത്ഥനയും നടത്തപ്പെട്ടു. അഭി.ഒസ്താത്തിയോസ് തിരുമേനി അനുസ്മരണപ്രസംഗം നടത്തി. വിശ്വമാനവികതയുടെ പ്രവാചകനായിരുന്ന അഭി.ഗ്രിഗോറിയോസ് തിരുമേനിയുടെ ഉത്തമാദർശങ്ങളും അഭിലാഷങ്ങളും സാക്ഷാത്കരിക്കുവാനുള്ള ദൃഢപ്രതിജ്ഞയാണ് നാം ഓരോ ശ്രാദ്ധപ്പെരുനാളിലും എടുക്കേണ്ടത് എന്ന് അദ്ദേഹം ഓർമ്മിപ്പിച്ചു. ഇന്ത്യൻ ഗ്രാമങ്ങളുടെ ഉന്നമനം തിരുമേനിയുടെ ഒരു സ്വപ്നമായിരുന്നു. അത് നിറവേറ്റുവാൻ ഡൽഹി ഭദ്രാസനവും സഭയും അരയും തലയും മുറുക്കി ഇറങ്ങണമെന്ന് അദ്ദേഹം ആഹ്വാനം ചെയ്തു.

ഡൽഹിയിലും പരിസരപ്രദേശങ്ങളിലുള്ള ഇടവകകളിൽ നിന്ന് ആയിരക്കണക്കിന് ആളുകൾ പെരുനാളിൽ സംബന്ധിച്ചു. ഡൽഹി കേന്ദ്രമായി പ്രവർത്തനമാരംഭിക്കുന്ന 'ശാന്തിഗ്രാം' എന്ന സമഗ്രഗ്രാമവികസന മിഷൻ സംരംഭത്തിന്റെ കെട്ടിടത്തിന്റെ അടിസ്ഥാനശിലയുടെ വാഴ്വ് വി.കുർബ്ബാനാനന്തരം നടത്തപ്പെട്ടു.

## മോഡൽ സണ്ടേസ്ക്കൂൾ

*പങ്ങട:* കഴിഞ്ഞ അധ്യയന വർഷം കോട്ടയം ഭദ്രാസനത്തിലെ മോഡൽ സണ്ടേസ്ക്കൂളിലൊന്നായി പങ്ങട സെന്റ് മേരീസ്, സണ്ടേസ്ക്കൂൾ തെരഞ്ഞെടുക്കപ്പെട്ടു. ഫാ. പി.റ്റി. ചെറിയാന്റെ അദ്ധ്യക്ഷതയിൽ കൂടിയ പൊതുസമ്മേളനത്തിൽ ഭദ്രാസന ഡയറക്ടർ സി.യു. കുരുവിള, സണ്ടേസ്ക്കൂളിനു അവർഡ് നൽകി. ഹെഡ്മാസ്റ്റർ കെ.സി. മാണി, പി.സി. ചാക്കോ, എ.റ്റി. തോമസ്, സി.എം. ഏബ്രഹാം, ശാന്തമ്മ വർഗീസ് എന്നിവർ ആശംസകൾ നേർന്നു.

## ന്യൂയോർക്കിലെ സെന്റ് ഗ്രിഗോറിയോസ് മിഷ്യൻ സെന്റർ

റോയ്ലാൻഡിലെ സെന്റ് ഗ്രിഗോറിയോസ് മിഷ്യൻ സെന്ററിന്റെ കൂദാശ കർമ്മം, അമേരിക്കൻ ഭദ്രാസത്തിന്റെ സീനിയർ മെത്രാപ്പോലീത്താ തോമസ് മാർ മക്കാറിയോസ്, തിരുമേനി കഴിഞ്ഞ ഒക്ടോബർമാസം നിർവഹിച്ചു.

പരിശുദ്ധനായ പരുമല തിരുമേനിയുടെ തിരുശേഷപ്പുകൾ, മിഷ്യൻ സെന്ററിന്റെ ഒരു ഭാഗത്ത് പ്രത്യേകം തയ്യാറക്കിയിരിക്കുന്ന ചാപ്പലിൽ, സ്ഥാപിച്ചു. രാവിലെ തോമസ് മാർ മക്കാറിയോസ്, മെത്രാപ്പോലീത്തായുടെ പ്രധാന കർമ്മകത്വത്തിൽ, ആരംഭിച്ച വി.കുർബനയിൽ, ഗ്രൂക്കു, റഷ്യൻ, യൂക്രേനിയൻ എത്യോപ്യൻ ഓർത്തഡോക്സ് സഭകളിലെ മെത്രാപ്പോലീത്തമാർ സംബന്ധിച്ചു.

വി. കുർബ്ബാനയെ തുടർന്ന്, സെന്റ് ഗ്രിഗോറിയോസ് മിഷ്യനു വേണ്ടി വാങ്ങിച്ച ബൃഹത്തായ കെട്ടിടത്തിന്റെ കൂദാശ കർമ്മം നിർവ്വഹിക്കുകയുണ്ടായി.

അതെ തുടർന്ന് പ. പരുമല തിരുമേനിയുടെ തിരുശേഷിപ്പുകളും സംഭാവന ചെയ്ത പരുമല തിരുമേനിയുടെ ചിത്രവും, നിലവിളക്കും സ്ഥാപിച്ചു.



കോട്ടയം: സൺഡേസ്ക്കൂൾ സോണൽ മൽസരത്തിൽ സീനിയർ സംഗീതത്തിന് രണ്ടാംസ്ഥാനം നേടിയ റ്റീനാ വറുഗീസ്. പങ്ങട സെന്റ് മേരീസ് സൺഡേസ്ക്കൂൾ വിദ്യാർത്ഥിനിയും ചേന്നാട്ടുമറ്റത്തിൽ സി.കെ. വറുഗീസിന്റെ പുത്രിയുമാണ്.



കോട്ടയം: ഇക്കഴിഞ്ഞ സണ്ടേസ്ക്കൂൾ സഹപാഠ്യമത്സരങ്ങളിൽ നോർത്ത് സോണിൽ വാക്യമത്സരത്തിന് ഒന്നാം സ്ഥാനം നേടിയ സോഫിയാ എം. തോമസ്, വടപുറം സെന്റ് ജോർജ് സണ്ടേസ്ക്കൂൾ ആറാംക്ലാസ് വിദ്യാർത്ഥിനിയും, ഫാ.കെ.വൈ തോമസിന്റേയും സൂസന്നാമ്മ തോമസിന്റേയും പുത്രിയുമാണ്.



കോട്ടയം: സണ്ടേസ്ക്കൂൾ സോണൽ മൽസരത്തിൽ ജൂണിയർ പ്രസംഗത്തിന് രണ്ടാം സ്ഥാനം നേടിയ അൻജു ആൻ ഏബ്രഹാം. പങ്ങട സെന്റ് മേരീസ് സണ്ടേസ്കൂൾ വിദ്യാർത്ഥിനിയും ചോകോമ്പറമ്പിൽ സി.എം. ഏബ്രഹാമിന്റെ പുത്രിയുമാണ്.

# സണ്ടേസ്കൂൾ വാർത്തകൾ

## സൺഡേസ്കൂൾ പഠനത്തിൻെറ പ്രസക്തി

സൺഡേസ്കൂൾ പരിപുഷ്ടിപ്പെടുത്തുക എന്നുള്ളത് സഭയുടെ പൊതുവായും ഓരോ ഇടവകയുടെ പ്രത്യേകമായും ഒരു കർത്തവ്യമാണ്. സഭയുടെ ഭാവിയെപ്പറ്റി ദർശനമുണ്ടെങ്കിൽ സൺഡേസ്കൂൾ അവഗണിക്കാവുന്നതല്ല. കഴിഞ്ഞ വർഷം അഖില മലങ്കരാടിസ്ഥാനത്തിൽ നടത്തിയ ഒരു സർവേയിൽ നിന്ന് ഒരു കാര്യം വ്യക്തമായി, സൺഡേസ്കൂൾ പഠനത്തിൽനിന്നും വിട്ടു നിൽക്കുന്ന കുട്ടികളുടെ സംഖ്യ ഗണ്യമായ ഒന്നാണ്. അതിനുള്ള കാരണങ്ങളിൽ പ്രധാനമായത് ഞായറാഴ്ചത്തെ ട്യൂഷൻക്ലാസ്സുകളും കോച്ചിംങ് ക്ലാസ്സുകളുമാണ്. രക്ഷകർത്താക്കളുടെ പ്രോത്സാഹനം അതിനാണ് ലഭിക്കുന്നത്.

എന്നാൽ സൺഡേസ്കൂളിലും മറ്റ് ആത്മീയ പ്രവർത്തനങ്ങളിലും പങ്കെടുക്കുന്നവർക്ക് സെക്കുലർ വിദ്യാഭ്യാസരംഗത്ത് മികവു കാട്ടാൻ കഴിഞ്ഞിട്ടുണ്ട്. റാങ്കു ജേതാക്കൾ വരെയുണ്ടെന്ന് ചൂണ്ടിക്കാണിക്കട്ടെ. സൺഡേസ്കൂൾ പഠനം അവഗണിക്കുന്നത് അപകടകരമാണ്. ആത്മീയമായ ഒരു അടിത്തറയില്ലാത്ത ജീവിതം കാറ്റിലലഞ്ഞുഴഞ്ഞ വള്ളി പോലെയാകും. ഇന്നു കുടുംബ ജീവിതത്തിൽ വന്നുകൊണ്ടിരിക്കുന്ന തകർച്ച നമ്മുടെ കണ്ണു തുറപ്പിക്കേണ്ടതാണ്. വളരുന്ന തലമുറയിൽ മദ്യത്തിൻെറയും മയക്കുമരുന്നുകളുടെയും സ്വാധീനം മാത്രമല്ല അക്രമവാസനയും വർദ്ധിച്ചു വരുന്നു.

ഈ ദുഃസ്ഥിക്കു പരിഹാരം ആത്മീയ വെളിച്ചം യുവതലമുറയ്ക്കു പകരുക എന്നുള്ളതാണ്. ദൈവവിശ്വാസത്തിലും ധാർമ്മിക ബോധത്തിലും അവരെ വളർത്തേണ്ടിയിരിക്കുന്നു. അവിടെയാണ് സൺഡേസ്കൂളിൻെറ പ്രസക്തി ഉയരുന്നത്. ഞായറാഴ്ചതോറുമുള്ള ക്ലാസ്സുകളും അവധി കാലത്തുള്ള ഒ.വി.ബി.എസ്. പരിപാടികളും നമ്മുടെ കുഞ്ഞുങ്ങളെ സൽപഥത്തിലേക്കു നയിക്കുന്ന മാർഗ്ഗദീപങ്ങളാണ്. ആറു ദിവസങ്ങൾ സെക്കുലർ പഠനത്തിനും, കായികപരിപാടികൾമെല്ലാം ചെലവാക്കുന്ന നാം ഏഴാം ദിവസം ദൈവികപഠനത്തിനും, ആത്മീയ പരിപോഷണത്തിനും വിനിയോഗിക്കേണ്ടത് ആവശ്യമല്ലേ? അതല്ലേ ദൈവം വച്ചിരിക്കുന്ന വ്യവസ്ഥ. അതു നാം അവഗണിക്കുന്നത് കുറ്റകരമല്ലേ?

ഇടവകകളിൽ പാരിഷ്ഹോൾ, കുരിശിൻ തൊട്ടികൾ മുതലായ നിർമ്മാണപ്രവർത്തനങ്ങൾക്ക് നാം മുൻഗണന നൽകുന്നു. അതിനായി പണവും അദ്ധ്വാനവും ചെലവിടുന്നു. പക്ഷേ, ജനങ്ങളുടെ ആത്മീയജീവിതം കെട്ടിപ്പടുക്കുവാനുള്ള ശ്രമം താരതമേന്യ കുറവാണ്. ഇടവകകളുടെ ബജറ്റു നോക്കിയാൽ ഇക്കാര്യം വ്യക്തമാകും.

റോമൻ കത്തോലിക്കാ സഭയിൽ സൺഡേസ്കൂളിനു നൽകിയിട്ടുള്ള പ്രാധാന്യം നമ്മുടെ കണ്ണു തുറപ്പിക്കേണ്ടതാണ്. ഒരു കുട്ടിപോലും സൺഡേസ്കൂൾ പഠനത്തിൽനിന്ന് വിട്ടുനിൽക്കുവാൻ അവർ അനുവദിക്കയില്ല. ഇടവകയുടെ പാരീഷ്ഹാൾ സൺഡേസ്കൂൾ പ്രവർത്തനത്തിനു തടസ്സമാകാത്ത നിലയിൽ മാത്രമേ പരിപാടികൾക്കു നൽകുകയുള്ളൂ. പ്രോട്ടസ്റ്റന്റു സഭകളും സൺഡേസ്കൂൾ അഭ്യസനത്തിന് പരമപ്രാധാന്യം നൽകുന്നു.

ഇടവകതലത്തിൽ ഉണർന്നുപ്രവർത്തിച്ചെങ്കിൽ മാത്രമേ സൺഡേസ്കൂൾ അഭിവൃദ്ധിപ്പെടുകയുള്ളൂ. അക്കാര്യത്തിൽ ബഹുമാന്യ വൈദികരുടെ ശ്രദ്ധയും നേതൃത്വവും അനിർവാര്യമാണ്. പുതുവർഷം ആരംഭിക്കുകയാണ്; അത് ഈ സഹസ്രാബ്ദത്തിൻെറ അവസാനവർഷവുമാണല്ലോ. ഈ വർഷത്തെ പ്രവർത്തനങ്ങൾക്ക് ആരംഭത്തിൽത്തന്നെ ഒരു രൂപരേഖ ഒരുക്കിക്കൊണ്ട് അർപ്പണബോധത്തോടും അത്യുത്സാഹത്തോടും കൂടി പ്രവർത്തനങ്ങൾക്കു തുടക്കം കുറിക്കാം. ഈ വർഷം പുതുതായി എന്തു നേട്ടം വരിക്കാൻ കഴിയും എന്ന് കൂട്ടായി ചിന്തിച്ച് അതു നടപ്പാക്കാൻ ശ്രമിക്കണം. അതതു സമയത്ത് കേന്ദ്രത്തിൽ നിന്നു നൽകുന്ന നിർദേശങ്ങൾ യഥാസമയം പ്രാവർത്തികമാക്കാൻ ശ്രദ്ധിച്ചേ മതിയാവൂ. പുതുവത്സരപ്രവർത്തനങ്ങൾക്ക് എല്ലാ വിജയങ്ങളും ആശംസിക്കുന്നു.

സ്നേഹപൂർവ്വം

യോശുവാ അച്ചൻ

*വിദേശ വരിക്കാരുടെ ശ്രദ്ധയ്ക്ക്*

മലങ്കരസഭ ഇന്ത്യയിലെ വരിക്കാരുടെ വരിസംഖ്യ 1998 ഏപ്രിൽ മുതൽ വർദ്ധിപ്പിക്കുകയുണ്ടായി. എന്നാൽ ഇതുവരെ വിദേശ വരിസംഖ്യ വർദ്ധിപ്പിച്ചില്ല. ഇപ്പോൾ വർദ്ധിച്ച പോസ്റ്റേജിന്റേയും പേപ്പർവിലയുടേയും അച്ചടി കൂലിയുടേയും മദ്ധ്യത്തിൽ വിദേശ വരിസംഖ്യ വർദ്ധിപ്പിക്കുവാൻ നിർബന്ധിതമായിരിക്കുന്നു. 1999 ജനുവരി മാസം മുതൽ 'മലങ്കസഭയു'ടെ വിദേശ വരിസംഖ്യ 15 ഡോളറായി ക്ലിപ്തപ്പെടുത്തിയിരിക്കുന്നു. സഹകരണം പ്രതീക്ഷിക്കുന്നു. *പത്രാധിപർ*

# കുഞ്ഞന്നാമ്മ മത്തായി

മാംകൂട്ടത്തിൽ, മോഹൻ എസ്റ്റേറ്റ്,
കുമാരപുരം, തിരുവനന്തപുരം

10-ാം **ചരമവാർഷികം**
(24-1-1999)



"ശരണത്താലേ നിൻ കൃപയിൽ
മരണമടഞ്ഞൊരു ദാസിയെ നിൻ
ജീവസ്വരമതുണർത്തണമേ
കബറീന്നുദ്യാനത്തിനായ്"

*സന്തപ്ത കുടുംബാംഗങ്ങൾ*

*Licence No. 475, 11th April 1946. Registered No. KL KTM - 36*

**THE MALANKARA SABHA**

*Catholicate Office, Kottayam - 686 038*

## തേവലക്കര പള്ളിയിൽ കബറടങ്ങിയിരിക്കുന്ന പരിശുദ്ധ മാർ ആബോ (മാറാച്ചൻ) ഓർമ്മപ്പെരുന്നാൾ ഫെബ്രുവരി 7, 8 തീയതികളിൽ തേവലക്കരയിൽ ആഘോഷപൂർവ്വം ആചരിക്കുന്നു



പരിശുദ്ധ മാർ ആബോ (മാറാച്ചൻ)



*Printed and Published by Fr. T.G. Zacharia for Orthodox Viswasa Paripalana Samithy, Kottayam at the Catholicate Press, Kottayam - 38. Chief Editor Rev. Dr. Jacob Kurian*

**Price Rs. 3.50**